# സീറോമലബാർ ആരാധനക്രമം

# മൂന്നാമത്തെ കൂദാശക്രമം

## മാർ നെസ്തോറിയസിന്റെ ക്രമം

# DECREE

**After due consultation and deliberation in the concerned forums with the approval of the Synod of Bishops of the Syro-Malabar Church in its session from 09-14 January 2017 and after having obtained the *Recognitio* of the Congregation for the Oriental Churches on 19 June 2018, the undersigned George Cardinal Alencherry, the Major Archbishop of the Syro-Malabar Church, hereby promulgates the third *Qudasha* (Anaphora), that is, the *Qudasha* of Mar Nestorius, to be effective from 8 September 2018.**

**Given from the Syro-Malabar Major Archiepiscopal Curia at Mount St. Thomas, Kakkanad on 4 August 2018.**

**† George Cardinal Alencherry**
***Major Archbishop of the Syro-Malabar Church***

# മൂന്നാമത്തെ കൂദാശ:
# മാർ നെസ്തോറിയസിന്റെ ക്രമം

വിശുദ്ധ കുർബാനയിലെ സമർപ്പണപരമായ മുഖ്യഭാഗമാണ് കൂദാശ അഥവാ അനാഫൊറ. പൗരസ്ത്യസുറിയാനി കുർബാനക്രമത്തിൽ മൂന്ന് കൂദാശകളാണ് ഉപയോഗിച്ചുവരുന്നത്: ഒന്നാമത്തെ കൂദാശ (മാർ അദ്ദായിയുടെയും മാർ മാറിയുടെയും കൂദാശ), രണ്ടാമത്തെ കൂദാശ (മാർ തെയദോറിന്റെ കൂദാശ), മൂന്നാമത്തെ കൂദാശ (മാർ നെസ്തോറിയസിന്റെ കൂദാശ). പൗരസ്ത്യസുറിയാനി പാരമ്പര്യത്തിലെ ഏറ്റവും ദൈർഘ്യമേറിയ കൂദാശക്രമമാണ് മാർ നെസ്തോറിയസിന്റേത്. വളരെ ആഘോഷപൂർവകമായ ഈ കൂദാശക്രമം ആരാധനക്രമവത്സരത്തിലെ അഞ്ച് ദിവസങ്ങളിലാണ് ഉപയോഗിച്ചിരുന്നത്. ദനഹാ, വിശുദ്ധ യോഹന്നാൻ മാംദാനായുടെ വെള്ളിയാഴ്ച, ഗ്രീക്ക് മല്പാന്മാരുടെ ഓർമ, മൂന്നുനോമ്പിലെ ബുധനാഴ്ച, പെസഹാ വ്യാഴാഴ്ച എന്നിവയാണ് ഈ ദിവസങ്ങൾ.

### 1. മൂന്നാമത്തെ കൂദാശയുടെ പുനരുദ്ധാരണം

മാർത്തോമ്മാക്രിസ്ത്യാനികളുടെ കുർബാനക്രമത്തിൽ മാർ അദ്ദായിയുടെയും മാർ മാറിയുടെയും പേരിലുള്ള ഒന്നാമത്തെ കൂദാശക്രമം മാത്രം മതിയെന്ന് നിശ്ചയിച്ച ഉദയംപേരൂർ സൂനഹദോസ് (1599) മാർ തെയദോറിന്റെയും മാർ നെസ്തോറിയസിന്റെയും പേരിലറിയപ്പെടുന്ന കൂദാശകളുടെ ഉപയോഗം നിർത്തലാക്കി. എന്നാൽ സീറോ മലബാർ കുർബാനയുടെ പുനരുദ്ധാരണവേളയിൽ മാർ തെയദോറിന്റെയും മാർ നെസ്തോറിയസിന്റെയും കൂദാശകളും പുനരുദ്ധരിച്ചു ചേർക്കണമെന്ന് 1957ൽ പന്ത്രണ്ടാം പീയൂസ് മാർപ്പാപ്പ നിർദ്ദേശിച്ചു. പൗരസ്ത്യസഭകൾക്കു വേണ്ടിയുള്ള തിരുസംഘം 1962, 1969, 1983 വർഷങ്ങളിൽ ഈ രണ്ട് കൂദാശകളും പുനരുദ്ധരിച്ച് ഉപയോഗിച്ചു തുടങ്ങേണ്ടതിന്റെ ആവശ്യകത അനുസ്മരിപ്പിച്ചിരുന്നു. 1986ൽ സീറോ മലബാർ കുർബാനയുടെ പുനരുദ്ധരിക്കപ്പെട്ട റാസക്രമവും 1989ൽ ആഘോഷപൂർവകമായ ക്രമവും സാധാരണക്രമവും നടപ്പിലാക്കിയതിനെത്തുടർന്ന് മാർ തെയദോറിന്റെയും മാർ നെസ്തോറിയസിന്റെയും കൂദാശകൾ പുനരുദ്ധരിക്കുവാനുള്ള ശ്രമങ്ങൾ തുടങ്ങി. 2012ൽ സീറോമലബാർ സിനഡിന്റെയും പൗരസ്ത്യസഭകൾക്കുവേണ്ടിയുള്ള തിരുസംഘത്തിന്റെയും അംഗീകാരം ലഭിച്ച മാർ തെയദോറിന്റെ കൂദാശക്രമം 2013 ആഗസ്റ്റ് 15ന് പ്രാബല്യത്തിൽവന്നു.

മാർ നെസ്തോറിയസിന്റെ കൂദാശയുടെ ടെക്സ്റ്റ് ലിറ്റർജിക്കൽ റിസേർച്ച് സെന്ററിന്റെയും സെൻട്രൽ ലിറ്റർജിക്കൽ കമ്മിറ്റിയുടെയും സബ്കമ്മിറ്റികളുടെയും തലങ്ങളിൽ സുദീർഘമായ പഠനങ്ങൾ നടത്തിയ ശേഷമാണ് പുനരുദ്ധരിച്ചത്. മൂന്നാമത്തെ കൂദാശയുടെ മൂലരൂപത്തോട് പരമാവധി വിശ്വസ്തത പുലർത്തിക്കൊണ്ടുതന്നെ കാലോചിതമായ മാറ്റങ്ങൾ പ്രാർത്ഥനകളിൽ വരുത്തിയിട്ടുണ്ട്. ഈ കൂദാശക്രമത്തിന്റെ ദൈർഘ്യം പരിഗണിച്ച് പ്രാർത്ഥനകളുടെ ചിലഭാഗങ്ങൾ ഐച്ഛികമായി കൊടുത്തിരിക്കുന്നു. ഒരേ ആശയത്തിന്റെ സ്പഷ്ടമായ ചില ആവർത്തനങ്ങൾ ഒഴിവാക്കാനും അവ്യക്തങ്ങളായ ചില പദങ്ങൾക്കുപകരം ലളിതമായ പദങ്ങൾ ചേർക്കാനും ശ്രദ്ധിച്ചിട്ടുണ്ട്. വിശ്വാസികൾക്ക് ആശയക്കുഴപ്പം ഉണ്ടാകാതിരിക്കേണ്ടതിനായി കൂദാശക്രമത്തിന്റെ പൊതുഘടനയിൽപ്പെട്ട ചില ഘടകങ്ങളെ (പ്രാർത്ഥനാഭ്യർഥനകൾ, ശുശ്രൂഷിയുടെ ആഹ്വാനങ്ങൾ, സമൂഹത്തിന്റെ പ്രത്യുത്തരങ്ങൾ) മാർ അദ്ദായിയുടെയും മാർ മാറിയുടെയും കൂദാശയിലെപ്പോലെതന്നെ നിലനിറുത്തിയിട്ടുണ്ട്.

മാർ നെസ്തോറിയസിന്റെ കൂദാശയുടെ പുനരുദ്ധരിച്ച ക്രമത്തിന് 2017 ജനുവരി സിനഡ് (XXV സിനഡ്, സെഷൻ 1) അംഗീകാരം നല്കുകയും തുടർന്ന് പരിശുദ്ധസിംഹാസനത്തിന്റെ അംഗീകാരത്തിനായി റോമിലേക്ക് അയയ്ക്കുകയും ചെയ്തു. 2018 ജൂൺ 19-ാം തീയതി പൗരസ്ത്യസഭകൾക്കുവേണ്ടിയുള്ള കാര്യാലയം ഈ കൂദാശക്രമത്തിന് പരീക്ഷണാർഥം ഉപയോഗിക്കുവാനുള്ള അംഗീകാരം നല്കി. മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി ആഗസ്റ്റ് 4-ാം തീയതി നല്കിയ ഡിക്രി പ്രകാരം (Prot. No. 1384/2018) ഈ കൂദാശക്രമം പ്രസിദ്ധപ്പെടുത്തുന്നു.

## 2. മൂന്നാമത്തെ കൂദാശയുടെ രചയിതാവ്

മാർ നെസ്തോറിയസിന്റെ പേരിലാണറിയപ്പെടുന്നതെങ്കിലും ഈ കൂദാശയുടെ രചയിതാവ് നെസ്തോറിയസ് അല്ല എന്നാണ് ഈ കൂദാശയെക്കുറിച്ച് ആധികാരിക പഠനം നടത്തിയ പണ്ഡിതന്മാരുടെ അഭിപ്രായം. മൂന്നാമത്തെ കൂദാശയുടെ ഘടന, സെമിറ്റിക്, പൗരസ്ത്യസുറിയാനി ദൈവശാസ്ത്രപ്രമേയങ്ങളുടെ സാന്നിദ്ധ്യം എന്നിവ നെസ്തോറിയസ് അല്ല ഇതിന്റെ രചയിതാവ് എന്നതിന് തെളിവുകളാണ്. എ.ഡി. 540-552 കാലയളവിൽ പൗരസ്ത്യസുറിയാനി പാത്രിയാർക്കീസായിരുന്ന മാർ ആബായാണ് ഈ കൂദാശയുടെ രചയിതാവെന്ന് പൊതുവേ കരുതപ്പെട്ടിരുന്നു. മാർ ആബാ പാത്രിയർക്കീസ് എ.ഡി. 540-552 കാലയളവിൽ ബൈസാൻസിയത്തിലേക്ക് (കോൺസ്റ്റാന്റിനോപ്പിൾ) പോവുകയും മാർ

നെസ്തോറിയസിന്റെ ഗ്രീക്കു ലിറ്റർജി സുറിയാനിയിലേക്ക് വിവർത്തനം ചെയ്യുകയും ചെയ്തുവെന്ന് കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിയിലെ ലൈബ്രറിയിൽ സൂക്ഷിച്ചിരിക്കുന്ന കയ്യെഴുത്തുപ്രതിയുടെ തലക്കെട്ടിൽ സൂചിപ്പിച്ചിട്ടുണ്ട്. തന്മൂലം നെസ്തോറിയസിന്റെ അനാഫൊറ ഒരു ഗ്രീക്ക് അനാഫൊറയുടെ വിവർത്തനമാണെന്ന് ഒരു വിഭാഗം ആരാധനക്രമപണ്ഡിതർ വാദിക്കുന്നു. ഈ കൂദാശക്രമത്തിന് വിശുദ്ധ ജോൺ ക്രിസോസ്തോമിന്റെയും വിശുദ്ധ ബേസിലിന്റെയും ഗ്രീക്ക് അനാഫൊറകളുമായി സാമ്യമുണ്ട് എന്ന വസ്തുത ഈ വാദത്തെ പിന്തുണയ്ക്കുന്നു. ചില പണ്ഡിതരുടെ അഭിപ്രായമനുസരിച്ച് നെസ്തോറിയോസ് കോൺസ്റ്റാന്റിനോപ്പിളിൽ പാത്രിയാർക്കീസായിരുന്ന കാലത്ത് ഉപയോഗത്തിലിരുന്നതും പില്ക്കാലത്ത് അദ്ദേഹത്തിന്റെ ശിഷ്യന്മാർ സുറിയാനിയിലേക്ക് വിവർത്തനം ചെയ്തതുമാകാം ഈ അനാഫൊറ.

മാർ അദ്ദായി മാർ മാറി, മാർ തിയദോർ എന്നീ കൂദാശക്രമങ്ങളുമായും മാർ നെസ്തോറിയസിന്റെ കൂദാശക്രമത്തിന് വളരെ സാമ്യങ്ങളുണ്ട്. അഞ്ചാം നൂറ്റാണ്ടിൽ എഴുതപ്പെട്ടതും നർസായിയുടെ പേരിലറിയപ്പെടുന്നതുമായ പതിനേഴാമത്തെ പ്രസംഗത്തിലും ഈ കൂദാശയുടെ ഘടകങ്ങൾക്കു സദൃശമായ ഘടകങ്ങളുണ്ട്. തന്മൂലം നർസായി വ്യാഖ്യാനിക്കുന്നത് നെസ്തോറിയസിന്റെ കൂദാശയാണെന്ന് വാദിക്കുന്ന പണ്ഡിതരും ഉണ്ട്. മാർ ആബായുടെ സന്ദർശനസമയത്ത് കോൺസ്റ്റാന്റിനോപ്പിളിൽ നിലവിലിരുന്നതും സുറിയാനി പാരമ്പര്യത്തിലെ പല ഘടകങ്ങളും കൂട്ടിച്ചേർത്ത് അദ്ദേഹം നവീകരിച്ചതുമായ ഒന്നാണ് മാർ നെസ്തോറിയസിന്റെ പേരിലറിയപ്പെടുന്ന ഈ കൂദാശക്രമമെന്നാണ് പൊതുവേയുള്ള നിഗമനം.

### 3. മൂന്നാമത്തെ കൂദാശയുടെ സവിശേഷതയും ദൈവശാസ്ത്ര പ്രാധാന്യവും

മൂന്നാമത്തെ കൂദാശക്രമം പൂർണമായും വികസിച്ചതും ദൈവശാസ്ത്ര ചിന്തകളാൽ സമ്പന്നവുമാണ്. ഈ കൂദാശക്രമത്തിൽ ക്രിസ്തുവിജ്ഞാനീയപരവും റൂഹാവിജ്ഞാനീയപരവും യുഗാന്ത്യവിജ്ഞാനീയപരവുമായ ധാരാളം അമൂല്യചിന്തകൾ ഒളിഞ്ഞുകിടപ്പുണ്ട്. മൂന്നാമത്തെ കൂദാശക്രമത്തിന് മറ്റുരണ്ടു പൗരസ്ത്യസുറിയാനി കൂദാശക്രമങ്ങളുടെ ഘടനതന്നെയാണുള്ളത്.

പൗരസ്ത്യസുറിയാനി പാരമ്പര്യത്തിലെ ഒന്നാമത്തെയും രണ്ടാമത്തെയും കൂദാശകൾപോലെതന്നെ മാർ നെസ്തോറിയസിന്റെ കൂദാശയും വിശ്വാസസംബന്ധമായും ദൈവശാസ്ത്രപരമായും ഭദ്രമായ ഒന്നാണെന്ന് ഈ കൂദാശയെക്കുറി

ച്ചുള്ള പഠനങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്. ഈ കൂദാശയിലെ ക്രിസ്തുവിജ്ഞാനീയ പരവും റൂഹാവിജ്ഞാനീയപരവും സഭാവിജ്ഞാനീയപരവും കുർബാനവിജ്ഞാ നീയപരവുമായ ആശയങ്ങൾ സത്യവിശ്വാസത്തോടു ചേർന്നുപോകുന്നതും സ്പഷ്ടമായ വിശുദ്ധഗ്രന്ഥാടിസ്ഥാനമുള്ളതുമാണ്.

സഭയുടെ ദൈവാരാധനയാകുന്ന ആധ്യാത്മികസമ്പത്തിന്റെ നിക്ഷേപാ ലയമാണ് ഓരോ കൂദാശക്രമവും. അതുകൊണ്ടുതന്നെ നമ്മുടെ സഭയുടെ മൂന്ന് കൂദാശക്രമങ്ങളും ഉപയോഗിക്കുന്നത് ഏറെ അഭിലഷണീയമാണെന്ന് മാത്രമല്ല ആധ്യാത്മികവളർച്ചയ്ക്ക് ഉപകാരപ്രദവുമാണ്. രണ്ടാം നൂറ്റാണ്ടിന്റെ അന്ത്യത്തിലോ മൂന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിലോ രൂപംകൊണ്ടതും ക്രൈസ്തവസഭയുടെ പ്രാരം ഭകാല ചിന്താശൈലികൾ പിന്തുടരുന്നതുമായ മാർ അദ്ദായിയുടെയും മാർ മാറി യുടെയും കൂദാശ ക്രൈസ്തവ സഭകളിൽ ഏറ്റവും ശ്രദ്ധയർഹിക്കുന്നതും വിശിഷ്ടവുമായ ഒരു കൂദാശയാണെന്നതിൽ തർക്കമില്ല. എങ്കിലും ഈ കൂദാശ യെക്കാൾ വളരെയേറെ ദൈവശാസ്ത്രവികാസം പ്രാപിച്ചതും തന്നിമിത്തം ആഴമേറിയ വിശ്വാസപ്രഘോഷണത്തിന് ആരാധനാസമൂഹത്തെ സഹായിക്കുന്നതു മാണ് മാർ നെസ്തോറിയസിന്റെ കൂദാശ.

ഈ കൂദാശയുടെ ആരംഭത്തിൽ തന്നെയുള്ള ഭാഷണകാനോനയിൽ വ്യക്തമായ യുഗാന്ത്യോന്മുഖ ചിന്തകൾ കാണുവാൻ കഴിയും. മാർ അദ്ദാ യിയുടെയും മാർ മാറിയുടെയും കൂദാശയിൽ 'നിങ്ങളുടെ വിചാരങ്ങൾ ഉന്നതത്തിലേക്ക് ഉയരട്ടെ' എന്ന ഹ്രസ്വമായ ആശംസയ്ക്കുപകരം ദീർഘവും യുഗാന്ത്യോന്മുഖചിന്തയാൽ സമ്പന്നവും ദൈവശാസ്ത്രവികാസം കൈവന്ന തുമായ ഒരു ആശംസയാണ് നെസ്തോറിയസിന്റെ കൂദാശക്രമത്തിലുള്ളത്.

'ഞങ്ങൾ ഇടറിവീഴുകയും യാചിക്കുകയും ചെയ്തപ്പോൾ അങ്ങ് ഞങ്ങളെ എഴുന്നേല്പ്പിക്കുകയും നവീകരിക്കുകയും വീണ്ടെടുക്കുകയും ചെയ്തു. അങ്ങ് ഞങ്ങളെ സ്വർഗത്തിലേക്ക് ഉയർത്തി. വരുവാനുള്ള രാജ്യം അങ്ങ് കരുണയാൽ ഞങ്ങൾക്ക് പ്രദാനം ചെയ്തു.' രണ്ടാം പ്രണാമജപത്തിലെ ഈ ഏറ്റുപറച്ചിൽ യുഗാന്ത്യോന്മുഖപ്രതീക്ഷ നമ്മിൽ നിറയ്ക്കുന്നതാണ്. എന്റെ പ്രത്യാഗമനംവരെ എന്റെ ഓർമയ്ക്കായി നിങ്ങൾ ഇപ്രകാരം ചെയ്യുവിൻ എന്നാണ് സ്ഥാപന വാക്യങ്ങൾക്കുശേഷം കാർമികൻ ചൊല്ലുന്നത്. മാമ്മോദീസായിൽ തന്നോടൊത്ത് മരിച്ച് സംസ്ക്കരിക്കപ്പെട്ടവരെ തന്റെ വാഗ്ദാനമനുസരിച്ച് ഉയിർപ്പിച്ച് തന്നോടൊത്ത് സ്വർഗത്തിൽ ഉപവിഷ്ടരാക്കി എന്ന് മൂന്നാം പ്രണാമജപത്തിൽ കാർമികൻ പ്രാർത്ഥിക്കുന്നു.

പൗരസ്ത്യസുറിയാനി ക്രിസ്തുവിജ്ഞാനീയത്തിന്റെ ഉത്തമനിദർശനങ്ങൾ ഈ കൂദാശക്രമത്തിൽ കാണാം. ഈശോ മിശിഹാ പൂർണദൈവവും പൂർണമനുഷ്യനും ആണെന്ന വിശുദ്ധ ഗ്രന്ഥപ്രബോധനംതന്നെയാണ് ഈ കൂദാശയിലെ പ്രാർഥനകളിലുള്ളത്. മിശിഹായുടെ ശൂന്യവത്ക്കരണത്തിന് ഊന്നൽ നല്കുന്ന പൗലോസ്ശ്ലീഹായുടെ മിശിഹാവിജ്ഞാനീയത്തിന്റെ (ഫിലി 2:6-7) വ്യക്തമായ സ്വാധീനം മൂന്നാം ഗ്ഹാന്തപ്രാർത്ഥനയിൽ കാണാം: "അങ്ങയോടുള്ള സമാനത നിലനിറുത്തേണ്ട കാര്യമായി പരിഗണിക്കാതെ അവൻ തന്നത്തന്നെ ശൂന്യനാക്കി ദാസന്റെ രൂപം സ്വീകരിച്ച് വിവേകവും ബുദ്ധിയുമുള്ള അമർത്ത്യമായ ആത്മാവോടും മർത്ത്യമായ ശരീരത്തോടുംകൂടെ പരിപൂർണമനുഷ്യനായി സ്ത്രീയിൽനിന്ന് ജാതനായി. നിയമത്തിന് അധീനരായവരെ ഉദ്ധരിക്കുവാൻ നിയമത്തിന് വിധേയനാവുകയും ചെയ്തു." ഗലാത്തിയാക്കാർക്കുള്ള ലേഖനത്തിൽ കാണുന്ന സ്ത്രീയിൽനിന്നുള്ള ദൈവപുത്രന്റെ ജനനം (ഗലാ 4:4) എന്ന ആശയം മൂന്നാം ഗ്ഹാന്തപ്രാർത്ഥനയിൽ സ്പഷ്ടമായി പ്രതിപാദിച്ചിട്ടുണ്ട്.

മൂന്നാമത്തെ കൂദാശക്രമത്തിലെ റൂഹാക്ഷണപ്രാർത്ഥന താരതമ്യേന ദൈർഘ്യമേറിയതും ദൈവശാസ്ത്രചിന്തകളാൽ വളരെ സമ്പന്നവുമാണ്. പരിശുദ്ധ റൂഹായുടെ കൃപ എഴുന്നള്ളിവന്ന് അപ്പത്തെയും കാസയെയും വാഴ്ത്തി വിശുദ്ധീകരിച്ച് മിശിഹായുടെ ശരീരവും രക്തവുമാക്കി പൂർത്തീകരിക്കണമെന്ന് റൂഹാക്ഷണപ്രാർത്ഥനയുടെ സമയത്ത് കാർമികൻ പ്രാർത്ഥിക്കുന്നു. പരിശുദ്ധാത്മാവിന്റെ പവിത്രീകരണധർമത്തെക്കുറിച്ച് നാലാം ഗ്ഹാന്തയിൽ വ്യക്തമായ സൂചനയുണ്ട്. പവിത്രീകരണഫലമായി ആരാധനസമൂഹത്തിനുണ്ടാകേണ്ട ഗാഢമായ കൂട്ടായ്മയെക്കുറിച്ച് റൂഹാക്ഷണപ്രാർത്ഥനയിൽ പ്രതിപാദിക്കുന്നു: ഏക പ്രത്യാശയിൽ ഞങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നപ്രകാരം ഏകശരീരവും ഏകആത്മാവുമായിത്തീരുവാൻ തക്കവിധം സ്നേഹത്തിന്റെയും സമാധാനത്തിന്റെയും ബന്ധത്താൽ ഞങ്ങളെ അന്യോന്യം യോജിപ്പിക്കണമേ.

ഗ്രീക്ക് അനാഫൊറകളുമായി ഘടനയിലും ഉള്ളടക്കത്തിലും ബന്ധമുണ്ടായിരിക്കാമെങ്കിലും മാർ നെസ്തോറിയസിന്റെ കൂദാശയിൽ മിഴിവാർന്നുകാണുന്നത് പൗരസ്ത്യസുറിയാനി പാരമ്പര്യത്തിൽ അധിഷ്ഠിതമായ ആരാധനക്രമശൈലികളും ദൈവശാസ്ത്രചിന്തകളുമാണ്. പൗരസ്ത്യസുറിയാനി ആരാധനക്രമദൈവശാസ്ത്രത്തിന്റെ വളർച്ചയുടെ ഉദാഹരണമായി മാർ നെസ്തോറിയസിന്റെ കൂദാശയെ മനസ്സിലാക്കാം. ഭക്തിദ്യോതകവും ധ്യാനാത്മകവുമായ ലളിതവിവരണങ്ങളുള്ള ഈ കൂദാശയുടെ പ്രാർത്ഥനകൾ വിശ്വാസപ്രഘോഷണത്തിനും വിശ്വാസജീവിത

ത്തിനും വലിയ പ്രചോദനമായിത്തീരുമെന്നതിൽ സംശയമില്ല. ഈശോ മിശിഹായുടെ പെസഹാരഹസ്യത്തിന്റെ ആഘോഷത്തെ കൂടുതൽ അർത്ഥ പൂർണവും അനുഭവവേദ്യവുമാക്കുവാൻ മാർ നെസ്തോറിയസിന്റെ പേരിലുള്ള മൂന്നാമത്തെ കൂദാശക്രമത്തിന് സാധിക്കും എന്നാണ് സഭയുടെ ഉത്തമബോധ്യം. ക്രൈസ്തവവിശ്വാസത്തെക്കുറിച്ചുള്ള ആഴമേറിയ ദൈവശാസ്ത്രബോധ്യങ്ങൾ ഉൾക്കൊള്ളുന്ന മൂന്നാമത്തെ കൂദാശയുടെ ആഘോഷം സീറോമലബാർ സഭയുടെ ദൈവശാസ്ത്രവളർച്ചയ്ക്കും വിശ്വാസജീവിതവളർച്ചയ്ക്കും നിമിത്തമായിത്തീരട്ടെ യെന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

മാർ തോമസ് ഇലവനാൽ, ചെയർമാൻ
സീറോമലബാർ ലിറ്റർജി കമ്മീഷൻ.

ആഗസ്റ്റ് 15, 2018

# പൊതുനിർദേശങ്ങൾ

1. പൗരസ്ത്യസുറിയാനിപാരമ്പര്യമനുസരിച്ച് അഞ്ച് പ്രധാന ദിനങ്ങളിലാണ് ഈ കൂദാശക്രമം ഉപയോഗിക്കുന്നത്. ദനഹാ, വിശുദ്ധ യോഹന്നാൻ മാംദാനായുടെ വെള്ളിയാഴ്ച, ഗ്രീക്ക് മല്പാന്മാരുടെ ഓർമ്മ, മൂന്നുനോമ്പിന്റെ ബുധനാഴ്ച, പെസഹാ വ്യാഴാഴ്ച എന്നിവയാണ് ഈ ദിനങ്ങൾ. എന്നാൽ മറ്റ് അവസരങ്ങളിലും ഈ ക്രമം ഉപയോഗിക്കാവുന്നതാണ്.

2. ആഘോഷപൂർവ്വകമായ കുർബാനയിലും സാധാരണ കുർബാനയിലും ഉപേക്ഷിക്കാവുന്ന ഭാഗങ്ങൾ ⌜ ⌟ ഇങ്ങനെ അടയാളപ്പെടുത്തിയിരിക്കുന്നു. റാസയിലും ആഘോഷപൂർവകമായ കുർബാനയിലും സാധാരണകുർബാനയിലും ഉപേക്ഷിക്കാവുന്ന ഭാഗങ്ങളാണ് ചെറിയ അക്ഷരത്തിൽ അച്ചടിച്ചിരിക്കുന്നത്.

# മൂന്നാമത്തെ കൂദാശക്രമം

## മാർ നെസ്തോറിയസിന്റെ ക്രമം

*വിശ്വാസപ്രമാണംകഴിഞ്ഞ് കാർമ്മികൻ ശുശ്രൂഷിയെ ആശീർവദിച്ചുകൊണ്ട് ചൊല്ലുന്നു.*

**കാർമ്മി:** സകലത്തിന്റെയും നാഥനായ ദൈവം
തന്റെ സ്തുതികൾ ആലപിക്കുവാൻ നിന്നെ ✠ ശക്തനാക്കട്ടെ.

*ശുശ്രൂഷി ജനങ്ങൾക്കുനേരേ തിരിഞ്ഞ് താഴെവരുന്ന കാറോസൂസ ചൊല്ലുന്നു.*

**ശുശ്രൂ:** നമുക്കു പ്രാർത്ഥിക്കാം. സമാധാനം നമ്മോടുകൂടെ. പാത്രിയാർക്കീസുമാരും മെത്രാന്മാരുമായ നമ്മുടെ പിതാക്കന്മാർ, പുരോഹിതന്മാർ, ശുശ്രൂഷികൾ എന്നിവരുടെയും ബ്രഹ്മചാരികളുടെയും കന്യകളുടെയും നമ്മുടെ മാതാപിതാക്കന്മാർ, പുത്രീപുത്രന്മാർ, സഹോദരീസഹോദരന്മാർ എന്നിവരുടെയും ഓർമ്മ ആചരിച്ചുകൊണ്ട് നിങ്ങൾ പ്രാർത്ഥിക്കുവിൻ. മിശിഹായുടെ സ്നേഹിതരും വിശ്വാസികളുമായ എല്ലാ ഭരണകർത്താക്കളെയും സത്യവിശ്വാസത്തോടെ മരിച്ച്, ഈ ലോകത്തിൽനിന്നു വേർപെട്ടുപോയ എല്ലാവരെയും അനുസ്മരിക്കുവിൻ.

എല്ലാ പ്രവാചകന്മാരെയും ശ്ലീഹന്മാരെയും രക്തസാക്ഷികളെയും വന്ദകരെയും ഓർമ്മിക്കുവിൻ. മരിച്ചവരുടെ ഉയിർപ്പിൽ അവരെ മുടിചൂടിക്കുന്ന ദൈവം അവരോടുകൂടെ നമുക്കു പ്രത്യാശയും പങ്കാളിത്തവും ജീവനും സ്വർഗരാജ്യത്തിൽ അവകാശവും നല്കട്ടെ. ഈ കുർബാന സംപ്രീതിയോടെ സ്വീകരിക്കപ്പെടുകയും ദൈവത്തിന്റെ വചനത്താലും പരിശുദ്ധാത്മാവിനാലും വിശുദ്ധീകരിക്കപ്പെടുകയും ചെയ്യട്ടെ.

മിശിഹായുടെ കൃപയാൽ ഈ ബലി നമുക്കു സഹായത്തിനും രക്ഷയ്ക്കും സ്വർഗരാജ്യത്തിൽ നിത്യജീവനും കാരണമാകട്ടെ.

*ഈ സമയത്ത് കാർമ്മികൻ മൂന്നുപ്രാവശ്യം നന്നായി കുനിഞ്ഞ് ആചാരം ചെയ്യുന്നു. ഓരോ ആചാരത്തിനും ശേഷം അല്പം മുമ്പോട്ടുകയറി ബലിപീഠത്തെ സമീപിക്കുന്നു. തദവസരത്തിൽ താഴ്ന്ന സ്വരത്തിൽ ചൊല്ലുന്നു.*

**കാർമ്മി:** **ഞങ്ങളുടെ കർത്താവായ ദൈവമേ,**
**അങ്ങു ഞങ്ങളുടെമേൽ വർഷിച്ച**
**സമൃദ്ധമായ അനുഗ്രഹങ്ങളെപ്രതി**
**ഞങ്ങൾ അങ്ങേക്കു നന്ദി പറയുന്നു.**
**അങ്ങയുടെ അഭിഷിക്തന്റെ ശരീരരക്തങ്ങളാകുന്ന**
**ദിവ്യരഹസ്യങ്ങളുടെ ശുശ്രൂഷകരാകുവാൻ**
**എളിയവരും പാപികളുമായിരുന്നിട്ടും**
**ഞങ്ങളെ അങ്ങു കാരുണ്യാതിരേകത്താൽ യോഗ്യരാക്കി.**
**അങ്ങു നല്കിയ ഈ ദാനം തികഞ്ഞ സ്നേഹത്തോടും**
**ഉറച്ച വിശ്വാസത്തോടുംകൂടെ പരികർമ്മംചെയ്യുവാൻ**
**ഞങ്ങളെ ശക്തരാക്കണമെന്ന്**
**അങ്ങയോടു ഞങ്ങൾ അപേക്ഷിക്കുന്നു.**

*കാർമ്മികൻ ബലിപീഠത്തെ സമീപിച്ച് അതിന്റെ മധ്യത്തിലും വലത്തേ അറ്റത്തും ഇടത്തേ അറ്റത്തും ആചാരം ചെയ്തു ചുംബിക്കുന്നു. അനന്തരം മധ്യത്തിൽ വന്ന് പ്രാർത്ഥന യാചിക്കുന്നു.*

**കാർമ്മി:** **കർത്താവേ, ആശീർവദിക്കണമേ.**

*ജനങ്ങൾക്കുനേരേ തിരിഞ്ഞ് കരങ്ങൾ നീട്ടി വിടർത്തിക്കൊണ്ട്*

**എന്റെ സഹോദരരേ, ഈ കുർബാന എന്റെ കരങ്ങൾവഴി**
**പൂർത്തിയാകുവാൻ നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിക്കുവിൻ.**

*ബലിപീഠത്തിനുനേരേ തിരിയുന്നു.*

**സമൂ:** **സകലത്തിന്റെയും നാഥനായ ദൈവം തന്റെ അഭീഷ്ടം നിറവേറ്റുവാൻ അങ്ങയെ ശക്തനാക്കട്ടെ. ഈ കുർബാന അവിടുന്ന് സ്വീകരിക്കട്ടെ. അങ്ങേക്കും ഞങ്ങൾക്കും ലോകം മുഴുവനുംവേണ്ടി അങ്ങു സമർപ്പിക്കുന്ന ഈ ബലിയിൽ അവിടുന്നു സംപ്രീതനാകുകയും ചെയ്യട്ടെ. ആമ്മേൻ.**

*അനന്തരം താഴ്ന്ന സ്വരത്തിൽ യാചനാപ്രാർത്ഥന (കൂശാപ്പ) ചൊല്ലുന്നു.*

കർത്താവും ദൈവവുമായ മിശിഹായേ, ഞങ്ങളുടെ നിരവധിയായ പാപങ്ങൾ പരിഗണിക്കരുതേ. ഞങ്ങളുടെ ദുഷ്ടതയുടെ ആധിക്യംനിമിത്തം നീ കോപിക്കരുതേ. നീ സ്വീകരിച്ച ഞങ്ങളുടെ മനുഷ്യത്വത്തോടെ

സമയത്തിന്റെ സമാപ്തിയിൽ പ്രത്യക്ഷനാകുമ്പോൾ, തിരുസന്നിധിയിൽ കൃപയും അനുഗ്രഹവും കണ്ടെത്തുന്നതിനും സ്വർഗീയഗണങ്ങളോടു ചേർന്ന് നിന്നെ സ്തുതിക്കുന്നതിനും ഞങ്ങൾ യോഗ്യരാകുവാൻവേണ്ടി ഈ ബലി നിന്റെ അവർണനീയമായ കൃപയാൽ പവിത്രീകരിക്കണമേ. ഞങ്ങളുടെ പാപങ്ങൾ തുടച്ചുനീക്കുവാൻ ഇതിനു ശക്തിനല്കുകയും ചെയ്യണമേ.

*കാർമ്മികൻ കുനിഞ്ഞുനിന്ന് ഒന്നാം പ്രണാമജപം (ഗ്ഹാന്ത) ചൊല്ലുന്നു.*

**കാർമ്മി: നഷ്ടപ്പെട്ടുപോയവരെ കണ്ടെത്തുകയും**
**ചിതറിപ്പോയവരെ ഒരുമിപ്പിക്കുകയും**
**അകന്നുപോയവരെ അടുപ്പിക്കുകയും**
**വഴിതെറ്റിയവരെ സത്യത്തിന്റെ അറിവിലേക്ക്**
**തിരിച്ചുകൊണ്ടുവരികയും ചെയ്യുന്ന കർത്താവേ,**
**നിന്നെ ഞാൻ സ്തുതിക്കുന്നു.**
**ബലഹീനനായ എന്നെ നിന്റെ കൃപയാൽ വിളിക്കുകയും**
**കാരുണ്യത്താൽ നിന്റെ പക്കലേക്ക് ആനയിക്കുകയും**
**നിന്റെ ശ്രേഷ്ഠശരീരമാകുന്ന പരിശുദ്ധകത്തോലിക്കാസഭയിലെ**
**സവിശേഷഅംഗമായി നിയമിക്കുകയും**
**ബലിയർപ്പിക്കുവാൻ നിയോഗിക്കുകയും**
**ചെയ്ത കർത്താവേ, നിനക്കു ഞാൻ നന്ദി പറയുന്നു.**

**ഞങ്ങളുടെ രക്ഷകനായ ഈശോമിശിഹായിൽ**
**സംപ്രീതനായി സകല മനുഷ്യരുടെയും**
**പാപങ്ങൾ മോചിച്ച് അനുരഞ്ജിപ്പിക്കുവാൻ**
**തിരുമനസ്സായ ദൈവമേ, അങ്ങയുടെ പ്രിയപുത്രന്റെ**
**പീഡാനുഭവത്തിന്റെയും മരണത്തിന്റെയും**
**സംസ്കാരത്തിന്റെയും ഉത്ഥാനത്തിന്റെയും**
**ഓർമ്മയാചരണമായ സജീവവും പരിശുദ്ധവും**
**സ്വീകാര്യവുമായ ഈ ബലി**
**അങ്ങയുടെ മുമ്പാകെ ഞാൻ സമർപ്പിക്കട്ടെ.**

*കാർമ്മികൻ ബലിപീഠം ചുംബിച്ചതിനുശേഷം കൈകൾ കുരിശാകൃതിയിൽ നെഞ്ചിന്മേൽ ചേർത്തുവച്ചുകൊണ്ട് ചൊല്ലുന്നു.*

**സത്യത്തിന്റെ പിതാവായ ദൈവമേ,**
**അങ്ങേക്കും അങ്ങയുടെ ഏകജാതനായ**
**ഞങ്ങളുടെ കർത്താവീശോമിശിഹായ്ക്കും**
**അങ്ങയുടെ ജീവിക്കുന്നവനും ജീവിപ്പിക്കുന്നവനുമായ**
**പരിശുദ്ധാത്മാവിനും സ്തുതിയും ബഹുമാനവും**
**കൃതജ്ഞതയും ആരാധനയും ഞങ്ങൾ സമർപ്പിക്കുന്നു.**
*(തന്റെമേൽ കുരിശടയാളം വരയ്ക്കുന്നു)* **ഇപ്പോഴും ✠ എപ്പോഴും എന്നേക്കും.**

**സമൂ:** **ആമ്മേൻ.**

*ഈ സമയത്ത് ശുശ്രൂഷികൾ ബലിപീഠത്തിന്റെ താഴത്തെ പടിയിൽ നില്ക്കുന്നു. കാർമ്മികൻ ജനങ്ങൾക്കുനേരേ തിരിഞ്ഞ് ആശീർവദിക്കുന്നു.*

**കാർമ്മി:** **സമാധാനം ✠ നിങ്ങളോടുകൂടെ.**

**സമൂ:** **അങ്ങയോടും അങ്ങയുടെ ആത്മാവോടുംകൂടെ.**

**ശുശ്രൂ:** **സഹോദരരേ, മിശിഹായുടെ സ്നേഹത്തിൽ**
**നിങ്ങൾ പരസ്പരം സമാധാനം ആശംസിക്കുവിൻ.**

*അനന്തരം ശുശ്രൂഷി ബലിപീഠത്തിങ്കൽ നിന്നിറങ്ങി, മദ്ബഹയിൽ ഇടത്തും വലത്തും നില്ക്കുന്നവർക്കും അതിനുശേഷം ഗായകവേദിയിലുള്ളവർക്കും സമാധാനം നല്കുന്നു. സഹായികളിലൊരാൾ സമൂഹവേദിയിൽ നില്ക്കുന്ന വിശ്വാസികൾക്ക് സമാധാനം നല്കുന്നു. എല്ലാവരും പരസ്പരം സമാധാനം ആശംസിക്കുന്നു. ഈ സമയത്ത് ശുശ്രൂഷി ജനങ്ങൾക്കുനേരെ തിരിഞ്ഞുനിന്ന് അനുസ്മരണ പ്രാർത്ഥന (ഡിപ്റ്റിക്സ്) ചൊല്ലുന്നു.*

**ശുശ്രൂ:** **മരണംമൂലം ഈ ലോകത്തിൽനിന്നു വേർപെട്ടുപോയ പാത്രിയാർക്കീസുമാർ, മെത്രാന്മാർ, പുരോഹിതന്മാർ, ശുശ്രൂഷികൾ എന്നിവർക്കും സഭാസമൂഹത്തിലെ മറ്റു ജീവിതാന്തസ്സുകളിൽപ്പെട്ട പരേതർക്കും (പ്രത്യേകിച്ച്....) വേണ്ടി ഈ കുർബാന സ്വീകരിക്കണമേ. ലോകത്തിൽ സമാധാനം ഉണ്ടാകാനും വത്സരത്തിലെ വിവിധ കാലങ്ങൾ അങ്ങയുടെ കൃപയാൽ അനുഗൃഹീതവും ഐശ്വര്യപൂർണവുമാകാനുംവേണ്ടി ഈ ബലി അങ്ങു കൈക്കൊള്ളണമേ.**

**അങ്ങയുടെ സന്നിധിയിൽ അർപ്പിക്കപ്പെടുന്ന ഈ കുർബാനയുടെ സ്വീകരണത്തിനു യോഗ്യരായ എല്ലാ സഭാതനയർക്കുവേണ്ടിയും ഇപ്പോൾ തിരുമുമ്പിൽ നില്ക്കുന്ന അങ്ങയുടെ ദാസന്മാർക്കും ദാസി**

കൾക്കും ഞങ്ങൾക്കുംവേണ്ടിയും മറ്റെല്ലാവർക്കും വേണ്ടിയും (പ്രത്യേകിച്ച്...) ഈ കുർബാന അങ്ങു സ്വീകരിക്കണമേ, എന്നേക്കും. ആമ്മേൻ.

**ശുശ്രൂ:** നമുക്കെല്ലാവർക്കും അനുതാപത്തോടും വിശുദ്ധിയോടുംകൂടെ കർത്താവിനു നന്ദി പറയുകയും അവിടുത്തെ വിളിച്ചപേക്ഷിക്കുകയും ചെയ്യാം. നിങ്ങൾ ആദരപൂർവംനിന്ന് ഇവിടെ അനുഷ്ഠിക്കപ്പെടുന്നവയെ സൂക്ഷിച്ചു വീക്ഷിക്കുവിൻ. ഭയഭക്തിജനകമായ രഹസ്യങ്ങൾ കൂദാശ ചെയ്യപ്പെടുന്നു. പുരോഹിതൻ (*മെത്രാപ്പോലീത്തായോ മെത്രാനോ ആണ് ബലിയർപ്പിക്കുന്നതെങ്കിൽ പുരോഹിതശ്രേഷ്ഠൻ എന്നു പറയുന്നു.*) തന്റെ മാധ്യസ്ഥ്യംവഴി സമാധാനം സമൃദ്ധമാകുന്നതിനുവേണ്ടി പ്രാർത്ഥിക്കുവാൻ തുടങ്ങുന്നു. കണ്ണുകൾ താഴ്ത്തി, വിചാരങ്ങൾ സ്വർഗത്തിലേക്കുയർത്തി, നിശബ്ദരായി, ഏകാഗ്രതയോടും ഭക്തിയോടുംകൂടെ നിങ്ങൾ ഹൃദയത്തിൽ പ്രാർത്ഥിക്കുവിൻ. സമാധാനം നമ്മോടുകൂടെ.

*ശുശ്രൂഷി 'നമുക്കെല്ലാവർക്കും' എന്ന് ആരംഭിക്കുമ്പോൾ കാർമ്മികൻ താഴെവരുന്ന പ്രാർത്ഥന (മുട്ടുകുത്തി) താഴ്ന്ന സ്വരത്തിൽ ചൊല്ലുന്നു.*

**കാർമ്മി:** കർത്താവേ, ശക്തനായ ദൈവമേ, ബലഹീനനായ എന്നെ ദയാപൂർവ്വം സഹായിക്കണമേ. അങ്ങയുടെ ത്രിത്വത്തിന്റെ ബഹുമാനത്തിനും ഈ സമൂഹത്തിന്റെ നന്മയ്ക്കുമായി സജീവവും വിശുദ്ധവുമായ ഈ ബലി തിരുസ്സന്നിധിയിൽ അർപ്പിക്കുവാൻ അങ്ങയുടെ അനുഗ്രഹത്താൽ എന്നെ യോഗ്യനാക്കുകയും ചെയ്യണമേ. സകലത്തിന്റെയും നാഥാ, എന്നേക്കും.

*കാർമ്മികൻ (എഴുന്നേറ്റുനിന്ന്) ദിവ്യരഹസ്യങ്ങളെ മൂടിയിരിക്കുന്ന ശോശപ്പ എടുത്ത് അവയ്ക്കുചുറ്റും വച്ചുകൊണ്ടു ചൊല്ലുന്നു.*

**കാർമ്മി:** കർത്താവേ, നിന്റെ ശരീരത്തിനും രക്തത്തിനും കൃപാപൂർവ്വം നീ എന്നെ യോഗ്യനാക്കി. അപ്രകാരംതന്നെ, വിധിദിവസത്തിൽ, നിന്റെ സംപ്രീതിക്കും എന്നെ യോഗ്യനാക്കണമേ.

*ശുശ്രൂഷി കുന്തുരുക്കവും ധൂപകലശവും കാർമ്മികന്റെ അടുക്കൽ കൊണ്ടുവരുന്നു. അദ്ദേഹം താഴെക്കാണുന്ന പ്രാർത്ഥന ചൊല്ലി ധൂപം ആശീർവദിക്കുന്നു.*

**കാർമ്മി:** പിതാവും പുത്രനും പരിശുദ്ധാത്മാവുമായ അങ്ങയുടെ ബഹുമാനത്തിനായി ഞങ്ങൾ സമർപ്പിക്കുന്ന ഈ ധൂപം അങ്ങയുടെ മഹനീയത്രിത്വത്തിന്റെ നാമത്തിൽ ✠ ആശീർവദിക്കപ്പെടട്ടെ. ഇത് അങ്ങയുടെ പ്രസാദത്തിനും അങ്ങയുടെ അജഗണത്തിന്റെ പാപങ്ങളുടെ മോചനത്തിനും കാരണമാകട്ടെ.

*കാർമ്മികൻ അവിടെത്തന്നെനിന്ന് ബലിപീഠം ധൂപിച്ചുകൊണ്ടു ചൊല്ലുന്നു.*

**ഞങ്ങളുടെ കർത്താവായ ദൈവമേ, അങ്ങയുടെ മഹനീയമായ ആലയത്തിലെ വിശുദ്ധ ബലിപീഠത്തിനു മുമ്പിൽ ഞങ്ങൾ അർപ്പിക്കുന്ന പരിമളധൂപം അങ്ങയെ പ്രസാദിപ്പിക്കട്ടെ. അങ്ങയുടെ പരിശുദ്ധനാമത്തിന്റെ സംപ്രീതിക്കും അങ്ങയുടെ ദാസരായ ഞങ്ങളുടെയും അങ്ങയുടെ അജഗണത്തിന്റെയും പാപങ്ങളുടെ മോചനത്തിനും ഇതു കാരണമാകട്ടെ. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ സർവേശ്വരാ, എന്നേക്കും.**

*ധൂപകലശം ശുശ്രൂഷിയെ തിരിച്ചേല്പിച്ചുകൊണ്ടു ചൊല്ലുന്നു.*

**എപ്പോഴും തന്റെ അഭീഷ്ടമനുസരിച്ചു പ്രവർത്തിക്കുന്നതിന്
മിശിഹാ നിന്നെ ശക്തനാക്കട്ടെ.**

**കാർമ്മി:** **മിശിഹാ കർത്താവിൻ കൃപയും
ദൈവപിതാവിൻ സ്നേഹമതും
റൂഹാതൻ സഹവാസവുമീ ✠
നമ്മോടൊത്തുണ്ടാകട്ടെ.**

**സമൂ:** **ആമ്മേൻ.**

**കാർമ്മി:** **ക്രോവേ, സ്രാപ്പേവൃന്ദങ്ങൾ
സ്തുതിഗീതങ്ങൾ പാടീടും
ഉയരങ്ങളിലേക്കുയരട്ടെ
ഹൃദയവികാരവിചാരങ്ങൾ.**

**സമൂ:** **പൂർവ്വപിതാവാമബ്രാഹം,
ഇസഹാക്ക്, യാക്കോബെന്നിവർ തൻ
ദൈവമേ, നിത്യം ആരാധ്യൻ
രാജാവേ, നിൻ സന്നിധിയിൽ.**

**കാർമ്മി:** മർത്ത്യകുലത്തിന്നാദ്യഫലം
മിശിഹാതൻ തിരുബലിയല്ലോ
സൃഷ്ടികുലത്തിൻ രക്ഷയ്ക്കായ്
സർവാധിപനായ് അർപ്പിപ്പൂ.

**സമൂ:** ന്യായവുമാണതു യുക്തവുമാം
ന്യായവുമാണതു യുക്തവുമാം.

*(അല്ലെങ്കിൽ)*

**കാർമ്മി:** നമ്മുടെ കർത്താവീശോമിശിഹായുടെ കൃപയും
പിതാവായ ദൈവത്തിന്റെ സ്നേഹവും
പരിശുദ്ധാത്മാവിന്റെ സഹവാസവും
നാമെല്ലാവരോടുംകൂടെ ഉണ്ടായിരിക്കട്ടെ.
ഇപ്പോഴും ✠ *(ദിവ്യരഹസ്യങ്ങളുടെമേൽ റൂശ്മ ചെയ്യുന്നു.)*
എപ്പോഴും എന്നേക്കും.

**സമൂ:** ആമ്മേൻ.

*തിരുനാൾ ദിവസങ്ങളിൽ*

*കാർമ്മികൻ കൈകൾ ഉയർത്തിക്കൊണ്ട് ചൊല്ലുന്നു*

**കാർമ്മി:** ക്രോവേന്മാരും സ്രാപ്പേന്മാരും പരിശുദ്ധൻ,
പരിശുദ്ധൻ, പരിശുദ്ധൻ എന്ന് നിരന്തരം പ്രകീർത്തിക്കുന്ന,
ഭയഭക്തിജനകവും മഹത്ത്വപൂർണവുമായ ഉന്നതങ്ങളിലേക്ക്
നിങ്ങളുടെ വിചാരങ്ങൾ ഉയർത്തുവിൻ.

**സമൂ:** അബ്രാഹത്തിന്റെയും ഇസഹാക്കിന്റെയും
യാക്കോബിന്റെയും ദൈവമേ,
ആരാധ്യനായ രാജാവേ, അങ്ങയുടെ സന്നിധിയിലേക്ക്.

**കാർമ്മി:** പ്രവാചകന്മാർ പ്രതീകങ്ങളിലൂടെ സൂചിപ്പിച്ചതും
ശ്ലീഹന്മാർ പരസ്യമായി പ്രസംഗിച്ചതും
രക്തസാക്ഷികൾ ജീവാർപ്പണംകൊണ്ടു സ്വന്തമാക്കിയതും
മല്പാന്മാർ ദേവാലയങ്ങളിൽ വ്യാഖ്യാനിച്ചതും
പുരോഹിതന്മാർ വിശുദ്ധ ബലിപീഠത്തിന്മേൽ സമർപ്പിച്ചതും
ശുശ്രൂഷികൾ തങ്ങളുടെ കരങ്ങളിൽ വഹിച്ചതും

**ജനതകൾ പാപപ്പരിഹാരത്തിനായി സ്വീകരിച്ചതും**
**മനുഷ്യവംശത്തിന്റെ ആദ്യഫലമായ മിശിഹാ രക്തരഹിതമായി**
**അർപ്പിച്ചതുമായ കുർബാന സർവസൃഷ്ടികൾക്കുംവേണ്ടി**
**സകലത്തിന്റെയും നാഥനായ ദൈവത്തിന്**
**എല്ലായിടത്തും അർപ്പിക്കപ്പെടുന്നു.**

**സമൂ:** **അതു ന്യായവും യുക്തവുമാകുന്നു.**

**ശുശ്രൂ:** **സമാധാനം നമ്മോടുകൂടെ.**

*(അല്ലെങ്കിൽ)*

**ശുശ്രൂ:** **തന്റെ ശരീരത്താൽ നമ്മുടെ ദുഃഖത്തെ സന്തോഷമായി പകർത്തുകയും തന്റെ ജീവരക്തം നമ്മുടെ ഹൃദയങ്ങളുടെമേൽ തളിക്കുകയും ചെയ്ത് നമ്മുടെ രക്ഷകനായ മിശിഹാ നമുക്കുവേണ്ടി പൂർത്തീകരിച്ച അദ്ഭുതാവഹമായ രക്ഷാപദ്ധതിയെ നിങ്ങൾ ഓർക്കുകയും നൈർമല്യത്തോടും ശ്രദ്ധയോടും കൂടി പ്രാർത്ഥിക്കുകയും ചെയ്യുവിൻ. സമാധാനം നമ്മോടുകൂടെ.**

*സാധാരണ ദിവസങ്ങളിൽ*

*കാർമ്മികൻ കൈകളുയർത്തിക്കൊണ്ട് ചൊല്ലുന്നു.*

**കാർമ്മി:** **നിങ്ങളുടെ വിചാരങ്ങൾ ഉന്നതത്തിലേക്ക് ഉയരട്ടെ.**

**സമൂ:** **അബ്രാഹത്തിന്റെയും ഇസഹാക്കിന്റെയും**
**യാക്കോബിന്റെയും ദൈവമേ,**
**ആരാധ്യനായ രാജാവേ, അങ്ങയുടെ സന്നിധിയിലേക്ക്.**

**കാർമ്മി:** **സകലത്തിന്റെയും നാഥനായ ദൈവത്തിന്**
**കുർബാന അർപ്പിക്കപ്പെടുന്നു.**

**സമൂ:** **അതു ന്യായവും യുക്തവുമാകുന്നു.**

**ശുശ്രൂ:** **സമാധാനം നമ്മോടുകൂടെ.**

*കാർമ്മികൻ താഴ്ന്ന സ്വരത്തിൽ യാചനാപ്രാർത്ഥന (കൂശാപ്പ) ചൊല്ലുന്നു.*

**കാർമ്മി:** എന്റെ കർത്താവേ, അങ്ങയുടെ കൃപയെ ഞാൻ ആരാധിക്കുന്നു. അങ്ങയുടെ കാരുണ്യത്തെ ഞാൻ സ്തുതിക്കുന്നു. എന്തുകൊണ്ടെന്നാൽ, ഞാൻ അയോഗ്യനാണെങ്കിലും, സ്തുത്യർഹവും ദൈവികവുമായ രഹസ്യങ്ങൾ അങ്ങേക്കു സമർപ്പിക്കുവാൻ അങ്ങയുടെ ദയയാൽ, അങ്ങ് എന്നെ യോഗ്യനാക്കി. ലോകത്തിന്റെ ശാന്തിക്കും സൃഷ്ടിയുടെ സമാധാനത്തിനും അങ്ങയുടെ വിശ്വസ്തസഭയുടെ നിലനില്പിനും പുരോഹിതന്മാരുടെ വിശുദ്ധിക്കും വിശ്വാസികളുടെ വളർച്ചയ്ക്കും നീതിമാന്മാരുടെ സംരക്ഷണത്തിനും ഇവ കാരണമാകട്ടെ.

അനുതാപികളുടെ കടങ്ങളുടെ പൊറുതിക്കും തെറ്റിപ്പോയവരുടെ തിരിച്ചുവരവിനും സകല മനുഷ്യരുടെയും സഹായത്തിനും രക്ഷയ്ക്കുംവേണ്ടിയും ഇപ്പോൾ തിരുമുമ്പാകെ നില്ക്കുന്ന അങ്ങയുടെ ദാസീദാസന്മാരുടെ തെറ്റുകൾ അങ്ങയുടെ കൃപയാലും കരുണയാലും മായിച്ചുകളയുന്നതിനുവേണ്ടിയും കർത്താവേ, അങ്ങയോടു ഞാൻ അപേക്ഷിക്കുകയും യാചിക്കുകയും ചെയ്യുന്നു. എന്നേക്കും, ആമ്മേൻ.

*കാർമ്മികൻ കുനിഞ്ഞുനിന്ന് രണ്ടാം പ്രണാമജപം (ഗ്ഹാന്ത) ചൊല്ലുന്നു.*

**കാർമ്മി: കർത്താവേ, സർവ്വശക്തനും നിത്യനുമായ ദൈവമേ,**
**സകലത്തെയും പരിപാലിക്കുന്ന പിതാവേ,**

**ഞങ്ങൾ എല്ലാക്കാലത്തും എല്ലാനേരത്തും**
**അങ്ങേക്ക് സ്തുതിയും മഹത്ത്വവും ആരാധനയും അർപ്പിക്കുന്നത്**
**ന്യായവും യുക്തവും യോഗ്യവുമാകുന്നു.**
**സൃഷ്ടിക്കപ്പെടാത്തവനും സർവസൃഷ്ടികളുടെയും**
**ഗ്രഹണശക്തിക്ക് അതീതനും സർവവ്യാപിയുമായ സത്യദൈവമേ,**
**വിവേകപൂർവകമായ ശുശ്രൂഷയ്ക്കായി**
**തകർന്ന ഹൃദയത്തോടും വിനീതമായ ആത്മാവോടുംകൂടെ**
**ആത്മീയഫലങ്ങളർപ്പിക്കുവാൻ ഞങ്ങൾ അധരം തുറക്കുമ്പോൾ**
**അങ്ങ് ഞങ്ങൾക്കു വചനം നല്കണമേ.**
**എന്തുകൊണ്ടെന്നാൽ അങ്ങ് ഞങ്ങളുടെ ദൈവവും,**
**ഞങ്ങളുടെ രാജാവും കർത്താവും രക്ഷകനും പ്രത്യാശയുമായ**
**ഈശോമിശിഹായുടെ പിതാവും ആകുന്നുവല്ലോ.**
**അവിടത്തേപ്പക്കൽ ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും**
**സർവനിക്ഷേപങ്ങളും നിഗൂഢമായിരിക്കുന്നു.**

അങ്ങിൽനിന്നു പുറപ്പെടുന്നവനും അങ്ങയുടെ ദൈവത്വത്തിന്റെ
അദൃശ്യസ്വഭാവം ഉള്ളവനുമായ പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള
ജ്ഞാനം മിശിഹാവഴി ഞങ്ങൾ പ്രാപിച്ചു.
വിവേചനാശക്തിയുള്ള ദൃശ്യരും അദൃശ്യരുമായ സർവരും
അവൻവഴി ശക്തിയും പൂർണതയും വിശുദ്ധിയും പ്രാപിക്കുന്നു.

അങ്ങേക്കും അങ്ങയുടെ ഏകജാതനും
അങ്ങയുടെ പരിശുദ്ധാത്മാവിനും
ഞങ്ങൾ നിരന്തരം സ്തുതിയർപ്പിക്കുന്നു.
എന്തുകൊണ്ടെന്നാൽ, സർവവും അങ്ങയുടെ പ്രവൃത്തിയാകുന്നു.
അങ്ങ് ഞങ്ങളെ ഇല്ലായ്മയിൽനിന്ന്
അസ്തിത്വത്തിലേക്കാനയിക്കുകയും ക്രമപ്പെടുത്തുകയും ചെയ്തു.
ഞങ്ങൾ ഇടറിവീഴുകയും ക്ഷയിക്കുകയും ചെയ്തപ്പോൾ
അങ്ങ് ഞങ്ങളെ എഴുന്നേല്പിക്കുകയും നവീകരിക്കുകയും
വീണ്ടെടുക്കുകയും ചെയ്തു. അങ്ങയുടെ കരുണയാൽ
ഞങ്ങളെ സ്വർഗത്തിലേക്ക് ഉയർത്തുകയും
വരുവാനുള്ള രാജ്യം ഞങ്ങൾക്ക് നല്കുകയും ചെയ്തു.
അളവറ്റ കരുതലോടെ ഞങ്ങളെ സന്ദർശിക്കുന്നതിൽനിന്ന്
അങ്ങ് വിരമിച്ചില്ല. അങ്ങ് ഞങ്ങളുടെമേൽ ചൊരിഞ്ഞ ഗ്രാഹ്യവും
അഗ്രാഹ്യവും രഹസ്യവും പരസ്യവുമായ
സകല കൃപാവരങ്ങൾക്കുമായി
പിതാവും പുത്രനും പരിശുദ്ധാത്മാവുമായ അങ്ങയെ
ഞങ്ങൾ ആരാധിക്കുകയും സ്തുതിക്കുകയും ചെയ്യുന്നു.
ഈ ശുശ്രൂഷ ഞങ്ങളുടെ കരങ്ങളിൽനിന്ന് സ്വീകരിക്കണമേ.
അങ്ങയുടെ ശക്തിയുടെ വിസ്മയനീയമായ പ്രവൃത്തികൾ
വിവരിക്കുന്നതിനും അങ്ങയുടെ മഹത്ത്വം പ്രഘോഷിക്കുന്നതിനും
ഞങ്ങൾ അശക്തരാകുന്നു. എന്റെ കർത്താവേ,
സകല സൃഷ്ടികളുടെയും അധരങ്ങളും നാവുകളും
ഒന്നുചേർന്നാൽപോലും അങ്ങയുടെ മഹിമ വർണിക്കാനാവില്ലെന്ന്
ഞങ്ങൾ ഏറ്റുപറയുന്നു.

*കാർമ്മികൻ ബലിപീഠം ചുംബിക്കുന്നു. അനന്തരം കൈകൾ ഉയർത്തി ചൊല്ലുന്നു.*

**കാർമ്മി:** **ഒന്നായ് ഉച്ചസ്വരത്തിലവർ**
**തിരുസ്സന്നിധിയിൽ അനവരതം**
**സ്തുതിഗീതങ്ങൾ പാടുന്നു.**

**സമൂ:** **ദൈവം നിത്യമഹത്ത്വത്തിൻ**
**കർത്താവെന്നും പരിശുദ്ധൻ**
**ബലവാനീശൻ പരിശുദ്ധൻ.**
**മണ്ണും വിണ്ണും നിറയുന്നു**
**മന്നവനവനുടെ മഹിമകളാൽ.**
**ഉന്നതവീഥിയിലോശാന**
**ദാവീദിൻ സുതനോശാന.**
**കർത്താവിൻ തിരുനാമത്തിൽ**
**വന്നവനും യുഗരാജാവായ്**
**വീണ്ടും വരുവോനും ധന്യൻ**
**ഉന്നതവീഥിയിലോശാന.**

(*അല്ലെങ്കിൽ*)

**കാർമ്മി:** **എന്റെ കർത്താവേ, അങ്ങയുടെ ത്രിത്വത്തിന്റെ മുമ്പാകെ സ്വർഗവാസികളുടെ ആയിരങ്ങളും മാലാഖമാരുടെ പതിനായിരങ്ങളും ഒരുമിച്ച് നിരന്തരം സ്തുതിയും സ്തോത്രവുമർപ്പിച്ചുകൊണ്ട് ഒന്നുചേർന്ന് ഉദ്ഘോഷിക്കുന്നു.**

**സമൂ:** **ബലവാനും കർത്താവുമായ ദൈവം പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. അവിടുത്തെ മഹത്ത്വത്താൽ സ്വർഗവും ഭൂമിയും നിറഞ്ഞിരിക്കുന്നു. ഉന്നതങ്ങളിൽ ഓശാന. ദാവീദിന്റെ പുത്രന് ഓശാന. കർത്താവിന്റെ നാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനുമായവൻ അനുഗൃഹീതനാകുന്നു. ഉന്നതങ്ങളിൽ ഓശാന.**

*കാർമ്മികൻ ഈ സമയം ബലിപീഠം ചുംബിച്ചതിനുശേഷം (മുട്ടുകുത്തി) താഴ്ന്നസ്വരത്തിൽ യാചനാപ്രാർത്ഥന ചൊല്ലുന്നു.*

**കാർമ്മി:** ദൈവമേ, അങ്ങു പരിശുദ്ധനാകുന്നു. അങ്ങു മാത്രമാകുന്നു യഥാർത്ഥപിതാവ്. സ്വർഗത്തിലും ഭൂമിയിലുമുള്ള സകല പിതൃത്വവും അങ്ങിൽനിന്നാകുന്നു. നിത്യനായ പുത്രാ, അങ്ങു പരിശുദ്ധനാകുന്നു. സമസ്തവും അങ്ങുവഴി സൃഷ്ടിക്കപ്പെട്ടു. റൂഹാദ്ക്കുദ്ശായേ, അങ്ങു പരിശുദ്ധനാകുന്നു. എല്ലാം അങ്ങുവഴി പവിത്രീകരിക്കപ്പെടുന്നു.

*(കാർമ്മികൻ തുടരുന്നു.)*

ഹാ, എനിക്കു ദുരിതം! ഞാൻ അസ്വസ്ഥനായിരിക്കുന്നു. കാരണം, എന്റെ അധരങ്ങൾ അശുദ്ധമാകുന്നു. അശുദ്ധമായ അധരങ്ങളുള്ളവരുടെ മധ്യേ ഞാൻ വസിക്കുകയും ചെയ്യുന്നു. ബലവാനും കർത്താവുമായ രാജാവിനെ എന്റെ നയനങ്ങൾ ദർശിച്ചു. കർത്താവിനെ ഇന്നു ഞാൻ അഭിമുഖം കണ്ട ഈ സ്ഥലം എത്ര ഭീതിജനകം! ഇതു ദൈവത്തിന്റെ ഭവനമല്ലാതെ മറ്റൊന്നുമല്ല. കർത്താവേ, അങ്ങയുടെ കൃപ ഞങ്ങളുടെമേൽ ഉണ്ടാകട്ടെ. അശുദ്ധരായ ഞങ്ങളെ ശുദ്ധീകരിക്കുകയും ഞങ്ങളുടെ അധരങ്ങളെ പവിത്രീകരിക്കുകയും ചെയ്യണമേ. എന്റെ കർത്താവേ, നിസ്സാരരായ ഞങ്ങളുടെ കീർത്തനങ്ങൾ സ്രാപ്പേന്മാരുടെയും മുഖ്യദൂതന്മാരുടെയും സ്തോത്രങ്ങളോടു ചേർക്കണമേ. ഭൂവാസികളെ സ്വർഗവാസികളോടൊന്നിപ്പിച്ച അങ്ങയുടെ കാരുണ്യത്തിനു സ്തുതി.

*(അല്ലെങ്കിൽ)*

ബലവാനായ കർത്താവേ, പാപിയും കുറ്റക്കാരനും ദുർഭഗനുമായ ഈ ദാസന്റെ കടങ്ങളുടെ പൊറുതിക്കും പാപങ്ങളുടെ മോചനത്തിനുംവേണ്ടി കരുണാസമ്പന്നനായ നിന്നോട് അപേക്ഷിക്കുന്നു. ജീവദായകവും പരിശുദ്ധവുമായ ഈ ബലി എനിക്കുവേണ്ടിയും നിന്റെ രക്ഷയെ പ്രതീക്ഷിക്കുന്ന ഈ ജനത്തിനുവേണ്ടിയും ബലഹീനനായ എന്റെ കരങ്ങളിൽനിന്നു സ്വീകരിക്കണമേ. എന്റെ കർത്താവേ, ഇതു ഞങ്ങൾക്കു പാപപ്പരിഹാരത്തിനും രോഗശാന്തിക്കും കരുണയ്ക്കും കാരണമാകട്ടെ. നിന്റെ തിരുശരീരവും തിരുരക്തവും ഞങ്ങളുടെ ശരീരങ്ങളോടും ആത്മാക്കളോടും സംയോജിപ്പിക്കപ്പെടുമ്പോൾ അവ പാപമാലിന്യങ്ങളിൽനിന്നു ഞങ്ങളെ വെടിപ്പാക്കുകയും സാത്താന്റെ സകലതിന്മയും വഞ്ചനയും ഞങ്ങളിൽനിന്നു നീക്കിക്കളയുകയും ചെയ്യട്ടെ. സത്യവിശ്വാസത്താലും രക്ഷാപദ്ധതിയെക്കുറിച്ചുള്ള അറിവിന്റെ പ്രകാശത്താലും കർത്താവായ നിന്റെ കർത്തൃത്വത്തിന്റെ പൂർണസ്നേഹത്താലും നിന്റെ കൃപയിലുള്ള നല്ല ശരണത്താലും ഞങ്ങൾ നിറയട്ടെ. തിരുമുമ്പാകെയുള്ള നിർമലവും പരിശുദ്ധവുമായ ഈ ശുശ്രൂഷ കൈക്കൊള്ളണമേ. ഞങ്ങളെല്ലാവരും എല്ലായിടത്തും ഏകആത്മാവോടും ഏകവിചാരത്തോടും സത്യവിശ്വാസത്തോടും പൂർണസ്നേഹത്തോടുംകൂടെ തിരുഹിതം നിറവേറ്റുവാൻ യോഗ്യരാകട്ടെ. ഞങ്ങളുടെമേൽ ചൊരിഞ്ഞ അവർണനീയമായ സകല കൃപകൾക്കുമായി നിന്റെ കർത്തൃത്വത്തെ മഹത്ത്വപ്പെടുത്താൻ ഞങ്ങൾ യോഗ്യരാകുകയും ചെയ്യട്ടെ.

*(കാർമ്മികൻ എഴുന്നേല്ക്കുന്നു)*

**കാർമ്മി:** **കർത്താവേ, ആശീർവദിക്കണമേ.**

*ജനങ്ങൾക്കുനേരേ തിരിഞ്ഞു കരങ്ങൾ നീട്ടി വിടർത്തിക്കൊണ്ട്*

**എന്റെ സഹോദരരേ, ഈ കുർബാന**
**എന്റെ കരങ്ങൾ വഴി പൂർത്തിയാകുവാൻ**
**നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിക്കുവിൻ.**

*ബലിപീഠത്തിനുനേരെ തിരിയുന്നു.*

**സമൂ:** **മിശിഹാ അങ്ങയുടെ പ്രാർത്ഥന കേൾക്കുകയും കുർബാന സ്വീകരിക്കുകയും ചെയ്യട്ടെ. അങ്ങയുടെ പൗരോഹിത്യത്തെ അവിടുന്നു സ്വർഗരാജ്യത്തിൽ മഹത്ത്വപ്പെടുത്തട്ടെ. അങ്ങേക്കു വേണ്ടിയും ഞങ്ങൾക്കുവേണ്ടിയും അവിടുത്തെ കൃപയും അനുഗ്രഹവും പ്രത്യാശാപൂർവം കാത്തിരിക്കുന്ന ലോകം മുഴുവനും വേണ്ടിയും അങ്ങു സമർപ്പിക്കുന്ന ഈ ബലിയിൽ അവിടുന്നു സംപ്രീതനാവുകയും ചെയ്യട്ടെ. ആമ്മേൻ.**

*കാർമ്മികൻ കുനിഞ്ഞുനിന്ന് മൂന്നാം പ്രണാമജപം (ഗ്ഹാന്ത) ചൊല്ലുന്നു.*

**നല്ലവനായ കർത്താവേ,**
**കരുണയുള്ള പിതാവായ ദൈവമേ,**
**ഈ സ്വർഗീയഗണങ്ങളോടുകൂടെ ഞങ്ങളും ഉദ്ഘോഷിക്കുന്നു.**
**എന്തുകൊണ്ടെന്നാൽ അങ്ങ് യഥാർത്ഥത്തിൽ**
**പരിശുദ്ധനും മഹത്ത്വമുള്ളവനും**
**പുകഴ്ചയുള്ളവനും ഉന്നതനുമാകുന്നു.**

**ഭൂമിയിൽ അങ്ങയെ ആരാധിക്കുന്നവരെ സ്വർഗത്തിൽ**
**അങ്ങയെ മഹത്ത്വപ്പെടുത്തുന്നവരോടു**
**സദൃശരാകാൻ അങ്ങ് യോഗ്യരാക്കി.**
**അനാദിമുതൽ അങ്ങയോടുകൂടെയുള്ളവനും**
**അങ്ങയുടെ സ്വഭാവമുള്ളവനും സർവസൃഷ്ടികളെയും**
**രൂപപ്പെടുത്തുന്നവനുമായ റൂഹായോടൊത്ത്**
**അങ്ങയുടെ ഏകജാതനായ കർത്താവീശോമിശിഹായും**
**പരിശുദ്ധനാകുന്നു.**

**അങ്ങിൽ മറഞ്ഞിരിക്കുന്ന ആത്മജാതനും**
**അങ്ങയോടു  സദൃശനും അങ്ങിൽനിന്നുള്ള പ്രകാശവും**
**അങ്ങയുടെ സത്തയുടെ പ്രതിച്ഛായയുമായ വചനമാകുന്ന**
**ദൈവത്തെ ഞങ്ങൾ വാഴ്ത്തുന്നു.**
**അങ്ങയോടുള്ള സമാനത നിലനിറുത്തേണ്ട കാര്യമായി**
**പരിഗണിക്കാതെ അവൻ തന്നത്തന്നെ ശൂന്യനാക്കി**
**ദാസന്റെ രൂപം സ്വീകരിച്ച് വിവേകവും ബുദ്ധിയുമുള്ള**
**അമർത്ത്യമായ ആത്മാവോടും മർത്ത്യമായ ശരീരത്തോടുംകൂടെ**
**പരിപൂർണമനുഷ്യനായി.**

**പരിശുദ്ധാത്മാവിന്റെ ശക്തിയാൽ സകലരുടെയും രക്ഷയ്ക്കായി**
**മഹത്ത്വത്തിലും അധികാരത്തിലും ബഹുമാനത്തിലും**
**അവൻ ഞങ്ങളുടെ നശ്വരമായ മനുഷ്യപ്രകൃതിയെ**
**തന്നോടു ചേർക്കുകയും ഒന്നാക്കി മാറ്റുകയും ചെയ്തു.**
**നിയമത്തിൻ കീഴിലുള്ളവരെ വീണ്ടെടുക്കുന്നതിനായി**
**അവൻ നിയമത്തിനു വിധേയനായി;**
**ആദത്തിൽ മൃതരായവരെയെല്ലാം ജീവിപ്പിക്കുന്നതിന്**
**സ്ത്രീയിൽ നിന്നു ജാതനായി.**
**അവൻ തന്റെ കല്പനകളാൽ നിയമത്തെ പൂർത്തിയാക്കി**
**തന്റെ ശരീരത്തിൽ പാപത്തെ നിഹനിച്ചു.**
**ഞങ്ങളുടെ അന്ധമായിരുന്ന മനോനേത്രങ്ങൾ തുറക്കുകയും**
**രക്ഷയുടെ മാർഗം തെളിക്കുകയും ദൈവികജ്ഞാനത്തിന്റെ**
**പ്രകാശത്താൽ ഞങ്ങളെ ദീപ്തരാക്കുകയും ചെയ്തു.**
**തന്നെ സ്വീകരിച്ചവർക്ക് ദൈവമക്കളാകാൻ**
**അവൻ അധികാരം നല്കി.**
**പരിശുദ്ധജലത്താലുള്ള മാമ്മോദീസായാൽ**
**ഞങ്ങളെ കഴുകി ശുദ്ധരാക്കുകയും**
**പരിശുദ്ധാത്മാവിന്റെ ദാനംവഴി തന്റെ കൃപയാൽ**
**ഞങ്ങളെ വിശുദ്ധീകരിക്കുകയും ചെയ്തു.**
**മാമ്മോദീസായിൽ തന്നോടൊത്തു മരിച്ച് സംസ്കരിക്കപ്പെട്ടവരെ**
**തന്റെ വാഗ്ദാനമനുസരിച്ച് ഉയിർപ്പിക്കുകയും**
**തന്നോടൊത്ത് സ്വർഗത്തിൽ ഉപവിഷ്ടരാക്കുകയും ചെയ്തു.**
**അവൻ ലോകത്തിൽ തനിക്കു സ്വന്തമായുള്ളവരെ സ്നേഹിച്ചു;**
**അവസാനംവരെ സ്നേഹിച്ചു.**

എല്ലാവർക്കും ജീവൻ നല്കുന്നതിനും മനുഷ്യവംശത്തിന്റെ
പാപകടങ്ങൾ വീട്ടുന്നതിനുംവേണ്ടി
അവൻ മോചനദ്രവ്യമായിത്തീർന്നു.
പാപംനിമിത്തം മരണത്തിന് അടിമകളായിത്തീർന്ന
ഞങ്ങൾക്കെല്ലാവർക്കുംവേണ്ടി തന്നെത്തന്നെ സമർപ്പിച്ചു.
തന്റെ വിലയേറിയ രക്തത്താൽ അവൻ ഞങ്ങളെ
വിലയ്ക്കുവാങ്ങുകയും രക്ഷിക്കുകയും ചെയ്തു.
അവൻ പാതാളത്തിലേക്കിറങ്ങുകയും
മരണത്തിന്റെ ബന്ധനങ്ങളെ അഴിക്കുകയുംചെയ്തു.
പാതാളത്തിൽ അടക്കപ്പെടാൻ
കഴിയാത്ത അവൻ ഞങ്ങളുടെ രക്ഷയുടെ
ആദ്യഫലമായി മൂന്നാംനാൾ ഉയിർത്തെഴുന്നേറ്റു.
സകലത്തിലും ഒന്നാമനാകുവാൻ അവൻ
നിദ്രപ്രാപിച്ചവരുടെ ആദ്യഫലമായിത്തീർന്നു.
അവൻ സ്വർഗത്തിലേക്ക് കരേറുകയും
അങ്ങയുടെ മഹത്ത്വത്തിന്റെ വലത്തുഭാഗത്ത് ഇരിക്കുകയും
ചെയ്തു. അങ്ങയുടെ തിരുമുമ്പാകെ ഞങ്ങൾ അർപ്പിക്കുന്ന
ഈ രഹസ്യം ഞങ്ങളുടെ രക്ഷയുടെ ഓർമയ്ക്കായി
അവൻ ഞങ്ങൾക്ക് ഏല്പിച്ചുതന്നു.

പീഡാസഹനത്തിനും മരണത്തിനുമുള്ള
സമയം ആസന്നമായപ്പോൾ ഈശോ
ലോകത്തിന്റെ ജീവനുവേണ്ടി
താൻ ഏല്പിച്ചുകൊടുക്കപ്പെട്ട ആ രാത്രിയിൽ
ശിഷ്യന്മാരോടൊത്ത് മോശയുടെ നിയമപ്രകാരം
പെസഹാ ആചരിച്ചവേളയിൽ
തന്റെ പുതിയ പെസഹാ സ്ഥാപിച്ചു.
ഞങ്ങൾക്കുവേണ്ടി മുറിക്കപ്പെട്ടവനായ മിശിഹാ
ഞങ്ങളെ ഭരമേല്പിച്ചപ്രകാരം
അവൻ സ്വർഗത്തിൽനിന്ന്
വീണ്ടും പ്രത്യക്ഷനാകുന്നതുവരെ
അവന്റെ ഓർമയ്ക്കായി
ഞങ്ങൾ ഈ പെസഹാ അനുഷ്ഠിക്കുന്നു.

**പെസഹാഭക്ഷണസമയത്ത് ഈശോ**
**കറയില്ലാത്തതും നിർമലവുമായ തന്റെ തൃക്കരങ്ങളിൽ**
**അപ്പമെടുത്ത്** *(പീലാസയെടുക്കുന്നു)*
**വാഴ്ത്തി ✠✠✠ വിഭജിച്ച് ഭക്ഷിക്കുകയും**
**തന്റെ ശിഷ്യന്മാർക്കു നല്കുകയും**
**ചെയ്തുകൊണ്ട് അരുൾചെയ്തു:**
**ഇത് പാപമോചനത്തിനായി**
**നിങ്ങൾക്കുവേണ്ടി വിഭജിക്കപ്പെടുന്ന**
**എന്റെ ശരീരമാകുന്നു.**
**നിങ്ങളെല്ലാവരും ഇതിൽനിന്നു വാങ്ങി ഭക്ഷിക്കുവിൻ.**

**സമൂ:** **ആമ്മേൻ.**

**കാർമ്മി:** *(കാസയെടുക്കുന്നു)* **അപ്രകാരംതന്നെ കാസയിൽ**
**വീഞ്ഞും വെള്ളവും കലർത്തി**
**വാഴ്ത്തി ✠✠✠ സ്തോത്രം ചെയ്തു**
**പാനം ചെയ്തശേഷം തന്റെ ശിഷ്യന്മാർക്ക്**
**നല്കിക്കൊണ്ട് അരുൾചെയ്തു:**
**ഇതു പാപമോചനത്തിനായി**
**അനേകർക്കുവേണ്ടി ചിന്തപ്പെടുന്ന**
**പുതിയ ഉടമ്പടിയിലെ എന്റെ രക്തമാകുന്നു.**
**നിങ്ങളെല്ലാവരും ഇതിൽനിന്നു വാങ്ങി പാനം ചെയ്യുവിൻ.**

**സമൂ:** **ആമ്മേൻ.**

*(കാർമ്മികൻ തുടരുന്നു)*

**എന്റെ പ്രത്യാഗമനംവരെ എന്റെ ഓർമയ്ക്കായി**
**നിങ്ങൾ ഇപ്രകാരം ചെയ്യുവിൻ.**
**എന്തെന്നാൽ, ഈ അപ്പത്തിൽനിന്നു**
**ഭക്ഷിക്കുകയും ഈ കാസയിൽനിന്ന്**
**പാനം ചെയ്യുകയും ചെയ്യുമ്പോഴെല്ലാം**
**എന്റെ ആഗമനംവരെ എന്റെ മരണത്തെയാണ്**
**നിങ്ങൾ അനുസ്മരിക്കുന്നത്.**

*എല്ലാവരും കുനിഞ്ഞ് ആചാരം ചെയ്യുന്നു. കാർമ്മികൻ പ്രണാമജപം തുടരുന്നു.*

**ആകയാൽ, എന്റെ കർത്താവേ,**
**സത്യവിശ്വാസത്തോടെ ഇവയെ സമീപിച്ച്**
**കൈക്കൊള്ളുന്നവർക്ക്**
**ഇവ കടങ്ങളുടെ പൊറുതിക്കും**
**പാപങ്ങളുടെ മോചനത്തിനും**
**മരിച്ചവരിൽനിന്നുള്ള ഉയിർപ്പിനും**
**സ്വർഗരാജ്യത്തിൽ നവജീവനും കാരണമാകട്ടെ.**

*(ബലിപീഠം ചുംബിക്കുന്നു)*

**കാർമ്മി:** **ആരാധ്യനായ പിതാവേ, അങ്ങേക്കും**
**സ്തുത്യർഹനായ പുത്രനും**
**അങ്ങയുടെ ജീവിക്കുന്നവനും ജീവിപ്പിക്കുന്നവനുമായ**
**പരിശുദ്ധ റൂഹായ്ക്കും**
**ഞങ്ങൾ സ്തുതിയും ബഹുമാനവും**
**കൃതജ്ഞതയും ആരാധനയും സമർപ്പിക്കുന്നു.**
**ഇപ്പോഴും ✠ എപ്പോഴും എന്നേക്കും.**
*(ദിവ്യരഹസ്യങ്ങളുടെമേൽ റൂശ്മ ചെയ്യുന്നു.)*

**സമൂ:** **ആമ്മേൻ.**

**ശുശ്രൂ:** **നമുക്കു പ്രാർത്ഥിക്കാം. സമാധാനം നമ്മോടുകൂടെ.**

*(അല്ലെങ്കിൽ)*

**ബുദ്ധിയുടെ ദീപ്തമായ നേത്രങ്ങൾകൊണ്ടും മനസ്സിന്റെ നിർമലമായ ചിന്തകൾകൊണ്ടും നമ്മുടെ രക്ഷകനായ മിശിഹായുടെ ശാന്തതയും എളിമയും അനുസരണവും നിങ്ങൾ ദർശിക്കുവിൻ. സ്ലീവായിലെ തന്റെ കഠിനമായ പീഡാനുഭവത്തിനായി ആനയിക്കപ്പെടുന്ന ഏകജാതനെ നിങ്ങൾ സൂക്ഷിച്ചുവീക്ഷിക്കുവിൻ. നമുക്കു പ്രാർത്ഥിക്കാം. സമാധാനം നമ്മോടുകൂടെ.**

*കാർമ്മികൻ താഴ്ന്ന സ്വരത്തിൽ യാചനാപ്രാർത്ഥന ചൊല്ലുന്നു.*

**കാർമ്മി:** കർത്താവേ, ശക്തനായ ദൈവമേ, അങ്ങയുടെ സന്നിധിയിൽ പ്രീതിജനകമായവിധം വർത്തിച്ച നീതിമാന്മാരും വിശുദ്ധരുമായ പിതാക്കന്മാർ, പ്രവാചകന്മാർ, ശ്ലീഹന്മാർ, രക്തസാക്ഷികൾ, വന്ദകന്മാർ എന്നിവരുടെ

ബഹുമാനത്തിനുവേണ്ടിയും പരിശുദ്ധ കത്തോലിക്കാസഭമുഴുവനുവേണ്ടിയും പുരോഹിതന്മാർ, ഭരണകർത്താക്കൾ, മേലധികാരികൾ എന്നിവർക്കുവേണ്ടിയും രോഗികൾ, ക്ലേശിതർ, ആകുലർ, പീഡിതർ, അഗതികൾ, ദുഃഖിതർ, മരണംമൂലം ഞങ്ങളിൽനിന്ന് വേർപെട്ടുപോയവർ എന്നിവർക്കുവേണ്ടിയും അങ്ങയുടെ കാരുണ്യത്തെ പ്രത്യാശാപൂർവ്വം കാത്തിരിക്കുന്ന ഈ ജനത്തിനും എളിയവനും ബലഹീനനുമായ എനിക്കുംവേണ്ടിയും ഈ കുർബാന സ്വീകരിക്കണമേ. ഞങ്ങളുടെ കർത്താവായ ദൈവമേ, അങ്ങയുടെ കാരുണ്യത്തിനും കൃപാധിക്യത്തിനും യോജിച്ചവിധം അങ്ങയുടെ ജനത്തോടും എളിയവനായ എന്നോടും വർത്തിക്കണമേ. എന്റെ പാപങ്ങൾക്കും തെറ്റുകൾക്കും തക്കവിധം അങ്ങു പ്രവർത്തിക്കരുതേ. അങ്ങയുടെ കൃപയാൽ യഥാർഥവിശ്വാസത്തോടെ ഞങ്ങൾ സ്വീകരിക്കുന്ന ഈ തിരുശരീരംവഴി ഞാനും ഇവരും കടങ്ങളുടെ പൊറുതിക്കും പാപങ്ങളുടെ മോചനത്തിനും യോഗ്യരാകട്ടെ. ആമ്മേൻ.

*(അല്ലെങ്കിൽ)*

**കാർമ്മി:** കർത്താവേ, ദയാലുവും കാരുണ്യവാനും അലിവുള്ളവനുമായ ദൈവമേ, ഞാൻ കേവലം പൂഴിമണ്ണും ചാരവുമാകുന്നു. പാപിയും ബലഹീനനും അമ്മയുടെ ഉദരത്തിൽ വച്ചുതന്നെ അങ്ങയുടെ മുമ്പാകെ കടക്കാരനുമായ ഞാൻ ഇപ്പോൾ തിരുമുമ്പാകെ പ്രാർത്ഥിക്കാൻ തുടങ്ങുന്നു. കർത്താവേ, കാരുണ്യപൂർവ്വം എന്നോടു ദയതോന്നണമേ. അങ്ങയുടെ കാരുണ്യത്താൽ കടങ്ങളുടെ കടലിൽനിന്ന് എന്നെ പിടിച്ചുകയറ്റണമേ. അങ്ങയുടെ മനസ്സലിവിനാൽ പാപഗർത്തത്തിൽനിന്ന് എന്നെ കരേറ്റുകയും എല്ലാം സൗഖ്യമാക്കുന്ന അങ്ങയുടെ ഔഷധത്താൽ എന്റെ തിന്മകളുടെ മുറിവുകളും കുറ്റങ്ങളുടെ വ്രണങ്ങളും സുഖപ്പെടുത്തുകയും ചെയ്യണമേ.

കർത്താവേ, തിരുമുമ്പാകെ എന്റെ അധരങ്ങൾ തുറക്കണമേ. യാചനകൾ അർപ്പിക്കാൻ എന്നെ അങ്ങ് യോഗ്യനാക്കണമേ. എന്റെയും എന്റെ സഹോദരരുടെയും കടങ്ങളുടെ മോചനത്തിനും പാപങ്ങളുടെ പൊറുതിക്കുമായി അങ്ങയോടപേക്ഷിക്കാനും ദൈവമായ അങ്ങേക്ക് യോജിച്ചവയും അങ്ങയോട് ഉണർത്തിക്കേണ്ടവയുമായ കാര്യങ്ങൾ യാചിക്കാനും എന്നെ അനുവദിക്കണമേ. എന്തുകൊണ്ടെന്നാൽ, അക്ഷയമായ സമ്പത്തിന്റെ നിധി അങ്ങയുടെ പക്കലുണ്ടല്ലോ. എല്ലാനേരവും അങ്ങേക്ക് യാചനകൾ സമർപ്പിക്കപ്പെടുന്നു. സമൃദ്ധമായ ദാനങ്ങൾ അങ്ങ് ഉദാരമായി നല്കുകയും ചെയ്യുന്നു. മാധുര്യവാനും ദീർഘക്ഷമയുള്ളവനുമായ അങ്ങ് എന്നോടു കോപി

ക്കരുതേ. എന്തെന്നാൽ തിരുമുമ്പാകെ മുഖപ്രസാദത്തോടെ നില്ക്കുവാൻ എനിക്കു മനോധൈര്യമില്ല. എങ്കിലും അങ്ങയുടെ തിരുനാമത്തിൽ ഞാൻ വിളിക്കപ്പെട്ടിരിക്കുന്നതിനാൽ എന്നെ അങ്ങ് കൈക്കൊള്ളണമേ. അങ്ങയുടെ ജനത്തിനും അങ്ങയുടെ മേച്ചിൽപ്പുറത്തെ ആടുകൾക്കുംവേണ്ടി എന്റെ ബലഹീനകരങ്ങളിൽനിന്ന് ഈ ബലി സ്വീകരിക്കണമേ. ഇവയെല്ലാറ്റിനെയുംപ്രതി അങ്ങയുടെ നാമത്തിന് ഞാൻ സ്തോത്രം ചെയ്യുകയും കർത്താവായ അങ്ങേക്ക് ആരാധന സമർപ്പിക്കുകയും ചെയ്യുന്നു. ഇപ്പോഴും എപ്പോഴും എന്നേക്കും ആമ്മേൻ.

*കാർമ്മികൻ കുനിഞ്ഞുനിന്ന് നാലാം പ്രണാമജപം (ഗ്ഹാന്ത) ചൊല്ലുന്നു.*

**കാർമ്മി:** **കർത്താവേ, സർവശക്തനും പിതാവുമായ ദൈവമേ,**
**ഞങ്ങൾക്കായി നല്കപ്പെട്ട ഈ രക്ഷയെയും**
**ഞങ്ങൾക്കുവേണ്ടി പരികർമം ചെയ്യപ്പെട്ട**
**എല്ലാറ്റിനെയും ഞങ്ങൾ അനുസ്മരിക്കുന്നു.**
**എല്ലാറ്റിനുമുപരിയായി, സത്യപിതാവായ ദൈവമേ,**
**അങ്ങയിൽനിന്നുള്ളവനും അങ്ങയോട് സമനായവനും**
**അങ്ങയോട് ഐക്യപ്പെട്ടവനും അനാദിയുമായ**
**അങ്ങയുടെ ഏകജാതന്റെ ജനനത്തെയും**
**ഞങ്ങൾക്കായുള്ള രക്ഷാപദ്ധതിയെയും**
**ഞങ്ങൾ വിശ്വസിക്കുകയും ഏറ്റുപറയുകയും ചെയ്യുന്നു.**
**അവന്റെ സ്ലീവായെയും പീഡാനുഭവത്തെയും**
**മരണത്തെയും സംസ്കാരത്തെയും**
**മൂന്നാം നാളിലെ ഉത്ഥാനത്തെയും സ്വർഗാരോഹണത്തെയും**
**പിതാവിന്റെ വലത്തുഭാഗത്തുള്ള ഉപവിഷ്ടനാകലിനെയും**
**മരിച്ചവർക്കും ജീവിക്കുന്നവർക്കും അവരവരുടെ**
**പ്രവൃത്തികൾക്കനുസൃതം പ്രതിഫലം നല്കി**
**വിധിക്കാനായുള്ള രണ്ടാമത്തെ ആഗമനത്തെയും**
**ഞങ്ങൾ വിശ്വസിച്ച് ഏറ്റുപറയുന്നു.**

**പിതാവേ, അങ്ങിൽനിന്നു പുറപ്പെടുകയും**
**അങ്ങയോടും അങ്ങയുടെ ഏകജാതനോടുംകൂടെ**
**ഒരുപോലെ എല്ലാവരാലും ആരാധിക്കപ്പെടുകയും**
**സ്തുതിക്കപ്പെടുകയും ബഹുമാനിക്കപ്പെടുകയും ചെയ്യുന്ന,**

**അങ്ങയുടെ ദൈവത്വത്തിന്റെ മഹനീയസത്തയിൽനിന്നുള്ള
സത്യത്തിന്റെ ആത്മാവായ പരിശുദ്ധാരൂപിയെയും
ഞങ്ങൾ ഏറ്റുപറയുന്നു.**

**ഭൂമിയുടെ ഒരതിർത്തിമുതൽ മറ്റേ അതിർത്തിവരെയുള്ള
ഏകവും പരിശുദ്ധവും ശ്ലൈഹികവും കാതോലികവുമായ സഭ
എല്ലാവിധ ഇടർച്ചകളിൽനിന്നും വീഴ്ചയും ഉപദ്രവവുംകൂടാതെ
സംരക്ഷിക്കപ്പെടുവാനായി സജീവവും പരിശുദ്ധവും
സ്വീകാര്യവും സംപൂജ്യവും ഭയഭക്തിജനകവും മഹോന്നതവും
കളങ്കരഹിതവുമായ ഈ ബലി സർവസൃഷ്ടികൾക്കുംവേണ്ടി
ഞങ്ങൾ അർപ്പിക്കുന്നു.**

**സത്യമായും ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ ദൈവമേ,
കറയോ മാലിന്യമോ ചുളിവോ ഇല്ലാതെ
നിന്റെ സഭയെ എല്ലാവിധ ഇടർച്ചകളിലുംനിന്ന് ഇളക്കവും
ഉപദ്രവവും കൂടാതെ കാത്തുകൊള്ളണമേ.
പാതാളവാതിലുകൾ ഒരുനാളും അതിനെ തോല്പിക്കുകയില്ലെന്ന്
അങ്ങയുടെ വത്സലപുത്രനും ഞങ്ങളുടെ കർത്താവുമായ
ഈശോമിശിഹാവഴി അങ്ങ് അരുൾചെയ്തിട്ടുണ്ടല്ലോ.**

*തുടർന്നു വരുന്ന ഭാഗങ്ങൾ പ്രത്യുത്തരത്തോടുകൂടിയോ അല്ലാതെയോ തുടരുന്നു.*

**സാർവത്രികസഭയുടെ പിതാവായ
റോമായിലെ മാർ** (പേര്) **പാപ്പായ്ക്കും
ഞങ്ങളുടെ സഭയുടെ പിതാവും തലവനുമായ
മേജർ ആർച്ചുബിഷപ്പ് മാർ** (പേര്) **മെത്രാപ്പോലീത്തായ്ക്കും
ഞങ്ങളുടെ അതിരൂപതാദ്ധ്യക്ഷനായ മാർ** (പേര്)
**മെത്രാപ്പോലീത്തായ്ക്കും ഞങ്ങളുടെ പിതാവും മേലദ്ധ്യക്ഷനുമായ
മാർ** (പേര്) **മെത്രാനും (മെത്രാപ്പോലീത്താ) വേണ്ടിയും
സത്യവിശ്വാസത്തിന്റെ വചനം പ്രഘോഷിക്കുന്ന
എല്ലാ സ്ഥലങ്ങളിലുമുള്ള
ഞങ്ങളുടെ പിതാക്കന്മാരായ മെത്രാന്മാർക്കും
നീതിയോടും സത്യത്തിന്റെ നൈർമല്യത്തോടുംകൂടെ
നിന്റെ മുമ്പാകെ ശുശ്രൂഷചെയ്യുന്ന എല്ലാ പുരോഹിതന്മാർക്കും
നിർമലമനഃസാക്ഷിയോടെ വിശ്വാസരഹസ്യം**

**മുറുകെപ്പിടിച്ചിരിക്കുന്ന എല്ലാ ശുശ്രൂഷികൾക്കും**
**– സമർപ്പിതർക്കും അല്മായപ്രേഷിതർക്കും –**
**വേണ്ടി ഞങ്ങൾ പ്രാർത്ഥിക്കുന്നു.**

**അങ്ങയുടെ എല്ലാ ജനസമൂഹത്തിനും**
**അറിഞ്ഞും അറിയാതെയും തിരുസന്നിധിയിൽ**
**പാപം ചെയ്തുപോയ എല്ലാവർക്കും ഞങ്ങളിൽനിന്ന്**
**വേർപിരിഞ്ഞുപോയ എല്ലാ മരിച്ചവർക്കുംവേണ്ടിയും**
**ഞങ്ങൾ അപേക്ഷിക്കുന്നു.**
**തിരുമുമ്പാകെ ഈ കുർബാന അർപ്പിക്കാൻ**
**അങ്ങയുടെ കൃപയാൽ യോഗ്യനായിത്തീർന്ന**
**ബലഹീനനായ ഈ ദാസനുവേണ്ടിയും**
**നീതിയുടെ പ്രവൃത്തികളാൽ അങ്ങയുടെ പരിശുദ്ധസഭയെ**
**സവിശേഷമായി പരിപാലിക്കുന്നവർക്കുവേണ്ടിയും**
**ദരിദ്രർക്ക് ഉദാരമായി ദാനധർമം ചെയ്യുന്നവർക്കുവേണ്ടിയും**
**ഞങ്ങൾ പ്രാർത്ഥിക്കുന്നു. എല്ലാ ഭരണാധികാരികൾക്കും**
**ഈ ലോകത്തിലെ നേതാക്കൾക്കും അധികാരികൾക്കുംവേണ്ടിയും**
**രാജ്യങ്ങളുടെ സുസ്ഥിതിക്കുവേണ്ടിയും**
**അങ്ങയോടു ഞങ്ങൾ അപേക്ഷിക്കുന്നു.**
**കർത്താവേ, അങ്ങയോടുള്ള ഭയഭക്തി**
**അവരിൽ സ്ഥിരപ്പെടുത്തണമേ.**
**അങ്ങയുടെ സത്യം അവരിൽ നട്ടുവളർത്തണമേ.**

**യുദ്ധങ്ങൾ ഒഴിവാക്കുകയും യുദ്ധപ്രിയരായ ജനതകളെ**
**ചിതറിക്കുകയും ചെയ്യണമേ. അതുവഴി ഞങ്ങൾ വിനയത്തോടും**
**ദൈവഭയത്തോടുംകൂടി സമാധാനപരവും ശാന്തവുമായ ജീവിതം**
**നയിക്കാൻ ഇടയാകട്ടെ. അങ്ങയുടെ കൃപയാൽ**
**ഭൂമിയിൽ ഫലവർഗങ്ങൾ സമൃദ്ധമാക്കുകയും**
**നല്ല കാലാവസ്ഥ സംജാതമാക്കുകയും**
**വത്സരങ്ങൾ അനുഗൃഹീതമാക്കുകയും ചെയ്യണമേ.**
**അങ്ങയുടെ ദയയാൽ എല്ലാ സ്ഥലങ്ങളോടും ദേശവാസികളോടും**
**കരുണ കാണിക്കുകയും അവരെ അനുഗ്രഹിക്കുകയും**
**കാത്തുപരിപാലിക്കുകയും ചെയ്യണമേ.**

കരയിലും കടലിലും ആകാശത്തും
യാത്രചെയ്യുന്നവരെ സംരക്ഷിക്കണമേ.
അങ്ങയുടെ പരിശുദ്ധനാമത്തെപ്രതി
ഞെരുക്കങ്ങളിലും സങ്കടങ്ങളിലും
പീഡനങ്ങളിലും വിഷമങ്ങളിലും
കലഹങ്ങളിലുംപെട്ടിരിക്കുന്നവരും
ബന്ധനങ്ങളിലും കാരാഗൃഹങ്ങളിലും
പീഡിപ്പിക്കപ്പെടുകയും
കഷ്ടതയനുഭവിക്കുകയും ചെയ്യുന്നവരും
നിരന്തരമായ മർദനങ്ങളിലും അടിമത്തത്തിലും
കഴിയുന്നവരുമായ എല്ലാ സഹോദരങ്ങൾക്കുവേണ്ടിയും
ഞങ്ങൾ അപേക്ഷിക്കുന്നു.
രോഗങ്ങളും കഠിനവേദനകളുംമൂലം
പരീക്ഷിക്കപ്പെടുകയും അത്യധികം വ്യാകുലപ്പെട്ടിരിക്കുകയും
ചെയ്യുന്ന എല്ലാവരെയും അങ്ങ് സഹായിക്കണമേ.

എല്ലാ മനുഷ്യരും ജീവിക്കുകയും
സത്യത്തിന്റെ ജ്ഞാനത്തിലേക്ക് തിരിയുകയും ചെയ്യണമെന്ന്
ആഗ്രഹിക്കുന്ന കർത്താവേ,
അങ്ങയുടെ വത്സലപുത്രനും
ഞങ്ങളുടെ കർത്താവുമായ ഈശോമിശിഹാവഴി
അങ്ങ് ഞങ്ങളോടു കല്പിച്ചിട്ടുള്ളതുപോലെ
ഞങ്ങളെ ദ്വേഷിക്കുന്നവർക്കും
ഞങ്ങൾക്കെതിരായി തിന്മചെയ്യുന്നവർക്കും
ഞങ്ങളുടെ എല്ലാ ശത്രുക്കൾക്കും വേണ്ടിയും
അങ്ങയുടെ കരുണ ഞങ്ങൾ യാചിക്കുന്നു.
കർത്താവേ, ബലവാനായ ദൈവമേ,
അവരുടെ ശിക്ഷയ്ക്കും പ്രതികാരത്തിനുമല്ല;
പ്രത്യുത, അങ്ങയുടെ കാരുണ്യത്താൽ
അവരുടെ പാപമോചനത്തിനും രക്ഷയ്ക്കുംവേണ്ടി
ഞങ്ങൾ അപേക്ഷിക്കുന്നു.

*(അല്ലെങ്കിൽ)*

## പ്രത്യുത്തരത്തോടുകൂടിയ ഗ്ഹാന്താ

**കാർമ്മി:** സാർവത്രികസഭയുടെ പിതാവായ
റോമായിലെ മാർ (പേര്) പാപ്പായ്ക്കും
ഞങ്ങളുടെ സഭയുടെ പിതാവും തലവനുമായ
മേജർ ആർച്ചുബിഷപ്പ് മാർ (പേര്) മെത്രാപ്പോലീത്തായ്ക്കും
ഞങ്ങളുടെ അതിരൂപതാദ്ധ്യക്ഷനായ മാർ (പേര്)
മെത്രാപ്പോലീത്തായ്ക്കും ഞങ്ങളുടെ പിതാവും മേലദ്ധ്യക്ഷനുമായ
മാർ (പേര്) മെത്രാനും (മെത്രാപ്പോലീത്താ) വേണ്ടിയും
സത്യവിശ്വാസത്തിന്റെ വചനം പ്രഘോഷിക്കുന്ന
എല്ലാ സ്ഥലങ്ങളിലുമുള്ള
ഞങ്ങളുടെ പിതാക്കന്മാരായ മെത്രാന്മാർക്കും
നീതിയോടും സത്യത്തിന്റെ നൈർമല്യത്തോടുംകൂടെ
നിന്റെ മുമ്പാകെ ശുശ്രൂഷചെയ്യുന്ന എല്ലാ പുരോഹിതന്മാർക്കും
നിർമലമനഃസാക്ഷിയോടെ വിശ്വാസരഹസ്യം
മുറുകെപ്പിടിച്ചിരിക്കുന്ന എല്ലാ ശുശ്രൂഷികൾക്കും
– സമർപ്പിതർക്കും അല്മായപ്രേഷിതർക്കും –
അങ്ങയുടെ എല്ലാ ജനസമൂഹത്തിനുവേണ്ടിയും
ഞങ്ങൾ പ്രാർത്ഥിക്കുന്നു.

**സമൂ:** ആമ്മേൻ. കർത്താവേ, കരുണയുണ്ടാകണമേ.

**കാർമ്മി:** അറിഞ്ഞും അറിയാതെയും തിരുസന്നിധിയിൽ
പാപം ചെയ്തുപോയ എല്ലാവർക്കും
ഞങ്ങളിൽ നിന്ന് വേർപിരിഞ്ഞുപോയ
എല്ലാ മരിച്ചവർക്കുംവേണ്ടി
ഞങ്ങൾ അപേക്ഷിക്കുന്നു.
തിരുമുമ്പാകെ ഈ കുർബാന അർപ്പിക്കാൻ
അങ്ങയുടെ കൃപയാൽ യോഗ്യനായിത്തീർന്ന
ബലഹീനനായ ഈ ദാസനുവേണ്ടിയും
നീതിയുടെ പ്രവൃത്തികളാൽ അങ്ങയുടെ പരിശുദ്ധസഭയെ
സവിശേഷമായി പരിപാലിക്കുന്നവർക്കുവേണ്ടിയും

ദരിദ്രർക്ക് ഉദാരമായി ദാനധർമം ചെയ്യുന്നവർക്കുവേണ്ടിയും
ഞങ്ങൾ പ്രാർത്ഥിക്കുന്നു.
എല്ലാ ഭരണാധികാരികൾക്കും
ഈ ലോകത്തിലെ നേതാക്കൾക്കും അധികാരികൾക്കുംവേണ്ടിയും
രാജ്യങ്ങളുടെ സുസ്ഥിതിക്കുവേണ്ടിയും
അങ്ങയോടു ഞങ്ങൾ അപേക്ഷിക്കുന്നു.
കർത്താവേ, അങ്ങയോടുള്ള ഭയഭക്തി
അവരിൽ സ്ഥിരപ്പെടുത്തുകയും അങ്ങയുടെ സത്യം
അവരിൽ നട്ടുവളർത്തുകയും ചെയ്യണമേ.

**സമൂ:** ആമ്മേൻ. കർത്താവേ, കരുണയുണ്ടാകണമേ.

**കാർമ്മി:** എന്റെ കർത്താവേ, അങ്ങയോടു ഞങ്ങൾ
അപേക്ഷിക്കുകയും യാചിക്കുകയും ചെയ്യുന്നു.
യുദ്ധങ്ങൾ ഒഴിവാക്കുകയും യുദ്ധപ്രിയരായ
ജനതകളെ ചിതറിക്കുകയും ചെയ്യണമേ.
അതുവഴി ഞങ്ങൾ വിനയത്തോടും
ദൈവഭയത്തോടുംകൂടി സമാധാനപരവും
ശാന്തവുമായ ജീവിതം നയിക്കുവാൻ ഇടയാകട്ടെ.
അങ്ങയുടെ കൃപയാൽ ഭൂമിയിൽ
ഫലവർഗങ്ങൾ സമൃദ്ധമാക്കുകയും
നല്ല കാലാവസ്ഥ സംജാതമാക്കുകയും
വത്സരങ്ങൾ അനുഗൃഹീതമാക്കുകയും ചെയ്യണമേ.
അങ്ങയുടെ ദയയാൽ എല്ലാ സ്ഥലങ്ങളോടും ദേശവാസികളോടും
കരുണകാണിക്കുകയും അവരെ അനുഗ്രഹിക്കുകയും
കാത്തുപരിപാലിക്കുകയും ചെയ്യണമേ.

**സമൂ:** ആമ്മേൻ. കർത്താവേ, കരുണയുണ്ടാകണമേ.

**കാർമ്മി:** കരയിലും കടലിലും ആകാശത്തും
യാത്രചെയ്യുന്നവരെ സംരക്ഷിക്കണമേ.
അങ്ങയുടെ പരിശുദ്ധനാമത്തെപ്രതി
ഞെരുക്കങ്ങളിലും സങ്കടങ്ങളിലും
പീഡനങ്ങളിലും വിഷമങ്ങളിലും
കലഹങ്ങളിലും പെട്ടിരിക്കുന്നവരും

ബന്ധനങ്ങളിലും കാരാഗൃഹങ്ങളിലും
പീഡിപ്പിക്കപ്പെടുകയും കഷ്ടതയനുഭവിക്കുകയും ചെയ്യുന്നവരും
നിരന്തരമായ മർദനങ്ങളിലും
അടിമത്തത്തിലും കഴിയുന്നവരുമായ
എല്ലാ സഹോദരങ്ങൾക്കുവേണ്ടിയും
ഞങ്ങൾ അപേക്ഷിക്കുന്നു.
രോഗങ്ങളും കഠിനവേദനകളുംമൂലം പരീക്ഷിക്കപ്പെടുകയും
അത്യധികം വ്യാകുലപ്പെട്ടിരിക്കുകയും ചെയ്യുന്ന
എല്ലാവരെയും അങ്ങ് സഹായിക്കണമേ.

**സമൂ:** ആമ്മേൻ. കർത്താവേ, കരുണയുണ്ടാകണമേ.

**കാർമ്മി:** എല്ലാ മനുഷ്യരും ജീവിക്കുകയും സത്യത്തിന്റെ ജ്ഞാനത്തിലേക്ക്
തിരിയുകയും ചെയ്യണമെന്ന് ആഗ്രഹിക്കുന്ന കർത്താവേ,
അങ്ങയുടെ വത്സലപുത്രനും
ഞങ്ങളുടെ കർത്താവുമായ ഈശോമിശിഹാവഴി
അങ്ങ് ഞങ്ങളോടു കല്പിച്ചിട്ടുള്ളതുപോലെ
ഞങ്ങളെ ദ്വേഷിക്കുന്നവർക്കും
ഞങ്ങൾക്കെതിരായി തിന്മചെയ്യുന്നവർക്കും
ഞങ്ങളുടെ എല്ലാ ശത്രുക്കൾക്കുംവേണ്ടി
അങ്ങയുടെ കരുണ ഞങ്ങൾ യാചിക്കുന്നു.
കർത്താവേ, ബലവാനായ ദൈവമേ,
അവരുടെ ശിക്ഷയ്ക്കും പ്രതികാരത്തിനുമല്ല;
പ്രത്യുത, അങ്ങയുടെ കാരുണ്യത്താൽ
അവരുടെ പാപമോചനത്തിനും രക്ഷയ്ക്കുംവേണ്ടി
ഞങ്ങൾ അപേക്ഷിക്കുന്നു.

**സമൂ:** ആമ്മേൻ. കർത്താവേ, കരുണയുണ്ടാകണമേ.

*കാർമ്മികൻ തുടരുന്നു.*

**കാർമ്മി:** കർത്താവേ, മർത്ത്യരായ ഞങ്ങൾ
അങ്ങയുടെ കല്പന ലംഘിച്ച്
പാപം ചെയ്തുപോയി. എല്ലാറ്റിനെയും ഭരിക്കുന്ന നല്ലവനായ
അങ്ങയുടെ കരുണയാൽ ഞങ്ങളോടു ക്ഷമിച്ച്

**ഞങ്ങളുടെ പാപങ്ങൾ മോചിക്കണമേ.**
**ഞങ്ങൾ ഒന്നുചേർന്ന് അങ്ങേക്കു സ്തുതിയും ബഹുമാനവും കൃതജ്ഞതയും ആരാധനയും സമർപ്പിക്കുന്നു.**
**ഇപ്പോഴും എപ്പോഴും ✠ എന്നേക്കും.** *(ദിവ്യരഹസ്യങ്ങളുടെമേൽ റൂശ്മ ചെയ്യുന്നു.)* **ആമ്മേൻ.**

**ശുശ്രൂ:** **ഹൃദയംകൊണ്ടു നിങ്ങൾ പ്രാർത്ഥിക്കുവിൻ. സമാധാനം നമ്മോടുകൂടെ.**

*(അല്ലെങ്കിൽ )*

**അത്യുന്നതങ്ങളിലേക്ക് കണ്ണുകൾ ഉയർത്തുവിൻ, ഹൃദയജ്ഞാനത്തോടെ വീക്ഷിക്കുവിൻ. നിങ്ങൾ പ്രാർത്ഥിക്കുകയും ഇപ്പോൾ അനുഷ്ഠിക്കപ്പെടുന്നവയെക്കുറിച്ചു ധ്യാനിക്കുകയും ചെയ്യുവിൻ. മിശിഹായുടെ മഹനീയമായ സിംഹാസനത്തിനുമുമ്പിൽ സ്രാപ്പേന്മാർ ഭയത്തോടെ നില്ക്കുന്നു. അവരെല്ലാവരും, പ്രാർത്ഥിക്കുന്ന ജനത്തോടും ലോകംമുഴുവനുംവേണ്ടി അനുഗ്രഹം യാചിക്കുന്ന പുരോഹിതനോടുംചേർന്ന്, സജ്ജമാക്കപ്പെട്ടിരിക്കുന്ന ശരീരത്തെയും കലർത്തപ്പെട്ടിരിക്കുന്ന കാസയെയും ഉയർന്ന സ്വരത്തിൽ നിരന്തരം പാടി സ്തുതിക്കുന്നു.**

*കാർമ്മികൻ താഴ്ന്ന സ്വരത്തിൽ യാചനാപ്രാർത്ഥന ചൊല്ലുന്നു.*

**കാർമ്മി:** ഞങ്ങളുടെ കർത്താവീശോമിശിഹായേ, നിനക്ക് സ്തുതി. പുരോഹിതരുടെ ഗണത്തിൽ എന്നെ ചേർക്കുകയും നിന്റെ വിശുദ്ധരുടെ ഗണത്തിൽ എന്നെ ഉൾപ്പെടുത്തുകയും ചെയ്ത നിനക്കു സ്തുതി. നിന്റെ ജനത്തിനുവേണ്ടി മനോധൈര്യത്തോടെ മാദ്ധ്യസ്ഥ്യം വഹിക്കാനും നിന്റെ കാരുണ്യത്തിന്റെ വസ്ത്രാഞ്ചലത്തിൽ സ്പർശിക്കാനും എന്നെ യോഗ്യനാക്കിയ കർത്താവേ, നിനക്കു സ്തുതി. എന്റെ കർത്താവേ, നിന്റെ കാരുണ്യം പ്രതീക്ഷിച്ചുനില്ക്കുന്ന നിന്റെ ജനത്തോടു മനസ്സലിവുതോന്നണമേ.

നിന്റെ ആലയിൽനിന്നു വഴിതെറ്റിപ്പോയ ആടുകളെക്കുറിച്ചു ദയതോന്നണമേ. നിന്റെ കല്പന ലംഘിച്ച പാപികളോടു ക്ഷമിക്കണമേ. നിന്റെ കാരുണ്യാതിരേകത്താൽ സർവസൃഷ്ടികളോടും കരുണ കാണിക്കണമേ. നിന്റെ ദയയാൽ കടക്കാരോടു ക്ഷമിക്കുകയും നിന്റെ ആർദ്രതയാൽ കുറ്റക്കാരോടു രമ്യതപ്പെടുകയും ചെയ്യണമേ. തെറ്റിപ്പോയവരെ നിന്റെ തൊഴുത്തിലേയ്ക്ക് തിരിച്ചുകൊണ്ടുവരണമേ. ചിതറിപ്പോയവരെ നിന്റെ

ഭവനത്തിലേക്കു കൂട്ടിച്ചേർക്കണമേ. ഞെരുക്കത്തിലിരിക്കുന്നവരെ നിന്റെ കൃപയാൽ ആശ്വസിപ്പിക്കണമേ. ഹൃദയം തകർന്നവർക്ക് നിന്റെ ദയയാൽ ആശ്വാസം നല്കണമേ. നിന്റെ തിരുനാമത്തെപ്രതി പ്രവർത്തിക്കുന്നവരുടെ ആവശ്യങ്ങൾ നിറവേറ്റണമേ. നിന്നിലുള്ള പ്രത്യാശയിൽ സത്യമാർഗത്തിലൂടെ ചരിക്കുന്നവരെ സഹായിക്കണമേ. നിന്നിലുള്ള ശരണത്തിൽ മരണനിദ്രപ്രാപിച്ചവരെ ഉയിർപ്പിക്കണമേ. അവരെ കൃപയാൽ നിന്റെ വലത്തുഭാഗത്തു നിറുത്തുകയും ആദിമുതൽ നിന്നെ പ്രസാദിപ്പിച്ച സകല നീതിമാന്മാരോടും നിർമലരോടുംകൂടെ നിന്റെ രാജ്യത്തിലെ സ്വർഗീയഭാഗ്യങ്ങളാൽ ആനന്ദിപ്പിക്കുകയും ചെയ്യണമേ.

ഈ നാഴികയിൽ നിന്റെ നാമത്തിൽ ഒരുമിച്ചുകൂടി തിരുമുമ്പാകെ നില്ക്കുന്ന നിന്റെ ജനത്തിന്റെ കടങ്ങൾ പൊറുക്കുകയും കറകൾ നീക്കിക്കളയുകയും പാപങ്ങൾ മോചിക്കുകയും ചെയ്യണമേ. അവരുടെ വേദനകൾ ശമിപ്പിക്കുകയും രോഗങ്ങൾ സുഖമാക്കുകയും ചെയ്യണമേ. അവരുടെ ശത്രുക്കളെ ദുർബലരാക്കണമേ. അവരെ വെറുക്കുന്നവരെ പരാജയപ്പെടുത്തണമേ. അവരുടെ കറകൾ മായിച്ചുകളയുകയും മുറിവുകൾ കഴുകുകയും കുറവുകൾ നികത്തുകയും ചെയ്യണമേ. അവരെ നാശത്തിൽനിന്നും തിരിച്ചുകൊണ്ടുവരണമേ. നിർജീവാവസ്ഥയിലുള്ളവർക്ക് നവജീവൻ പ്രദാനം ചെയ്യണമേ. പീഡിതരെ ആശ്വസിപ്പിക്കണമേ. കലഹങ്ങൾ ശമിപ്പിക്കണമേ. അവരെ വലയംചെയ്തിരിക്കുന്ന അന്ധകാരത്തിൽ പ്രകാശം ചൊരിയണമേ. വീണുപോയവരെ ഏഴുന്നേല്പിക്കുകയും ദരിദ്രരെ സമ്പന്നരാക്കുകയും ചെയ്യണമേ. ഞെരുക്കങ്ങളിൽ അവർക്ക് ആശ്വാസം നല്കണമേ. അവർക്കുവേണ്ടിയും പാപിയും ദരിദ്രനുമായ എനിക്കുവേണ്ടിയുമുള്ള എളിയവനായ എന്റെ പ്രാർത്ഥന കേൾക്കണമേ. എന്തുകൊണ്ടെന്നാൽ, നിന്റെ മുമ്പാകെ കുമ്പിട്ടുനില്ക്കാൻ ഈ സമയത്ത് എനിക്ക് ഇടവരുത്തിയല്ലോ. എന്നെ സഹായിച്ചു രക്ഷിക്കണമേ. വീണുപോയ എന്നെ എഴുന്നേല്പിക്കണമേ. നിസ്സാരനായ എന്നെ ഉയർത്തണമേ. പാപിയായ എന്നിൽ കനിയണമേ. എന്റെ കുറ്റങ്ങൾ അവഗണിച്ച് എന്റെ പ്രാർത്ഥന കേൾക്കുകയും യാചന സ്വീകരിക്കുകയും നിന്റെ മാർഗത്തിലൂടെ എന്നെ നടത്തുകയും നിന്റെ വാഗ്ദാനങ്ങളിൽ എന്നെ ഉറപ്പിക്കുകയും നിന്റെ രഹസ്യങ്ങളിൽ എന്നെ പങ്കാളിയാക്കുകയും ചെയ്യണമേ. നിന്റെ നിത്യസൗഭാഗ്യത്തിൽ എന്നെ നിന്റെ വലത്തുഭാഗത്തു നിറുത്തുകയും എല്ലാവരോടുമൊത്ത് നിന്റെ ഭവനത്തിൽ വിരുന്നിനിരുത്തുകയും

നിന്റെ സകല വിശുദ്ധരോടുംകൂടെ നിന്റെ മഹത്ത്വത്തിന്റെ സിംഹാസന ത്തിൻ മുമ്പാകെ മനോവിശ്വാസത്തോടെ നില്ക്കാൻ എന്നെ യോഗ്യനാ ക്കുകയും ചെയ്യണമേ. നിന്നെ ബഹുമാനിക്കുന്ന ഭൂവാസികളായ മനുഷ്യ രുടെയും നിന്നെ മഹത്ത്വപ്പെടുത്തുന്ന ക്രോവേന്മാരുടെയും സ്രാപ്പേന്മാ രുടെയും നിന്നെ പാടിസ്തുതിക്കുന്ന ദൂതന്മാരുടെയും പ്രാർത്ഥനകൾ വഴി പാപിയായ എന്റെമേൽ നിന്റെ കാരുണ്യധാര ഒഴുക്കണമേ. ആമ്മേൻ.

*കാർമ്മികൻ കുനിഞ്ഞുനിന്ന് അഞ്ചാം പ്രണാമജപം (ഗ്ഹാന്ത) ചൊല്ലുന്നു.*

**കാർമ്മി:** **കർത്താവേ, സർവശക്തനായ ദൈവമേ,**
**ഞങ്ങളുടെ പിതാവേ, അങ്ങയോടു ഞങ്ങൾ**
**യാചിക്കുന്നു. അങ്ങയുടെ മുമ്പാകെ ഞങ്ങൾ**
**പ്രണമിച്ച് ആരാധിക്കുന്നു.**

**തെറ്റിപ്പോയവരെ തിരിച്ചുകൊണ്ടുവരണമേ.**
**അന്ധകാരത്തിലായിരിക്കുന്നവരെ പ്രകാശിപ്പിക്കണമേ.**
**ബലഹീനരെ ശക്തിപ്പെടുത്തണമേ.**
**വീണവരെ എഴുന്നേല്പിക്കണമേ.**
**നില്ക്കുന്നവരെ വീഴാതെ കാക്കണമേ.**
**ഓരോരുത്തർക്കും ഉപകാരപ്രദവും ആവശ്യകവുമായവ**
**കാരുണ്യപൂർവ്വം അങ്ങ് പ്രദാനം ചെയ്യണമേ.**
**ഞങ്ങളുടെ കർത്താവേ, അങ്ങയോടു ഞങ്ങൾ യാചിക്കുകയും**
**തിരുമുമ്പാകെ അപേക്ഷിക്കുകയും ചെയ്യുന്നു.**
**എല്ലാ പിതാക്കന്മാരെയും പാത്രിയർക്കീസുമാരെയും**
**പ്രവാചകന്മാരെയും ശ്ലീഹന്മാരെയും രക്തസാക്ഷികളെയും**
**വന്ദകരെയും മെത്രാന്മാരെയും മല്പാന്മാരെയും പുരോഹിതരെയും**
**മ്ശംശാനമാരെയും ഞങ്ങളുടെ ഈ ശുശ്രൂഷയിൽ പങ്കുചേർന്ന്**
**ലോകം വിട്ടുപോയ എല്ലാവരെയും**
**സത്യവിശ്വാസത്തോടെ നിദ്രപ്രാപിച്ച്**
**കടന്നുപോയിരിക്കുന്ന എല്ലാവരെയും അങ്ങ് ഓർക്കണമേ.**
**അവരുടെ നാമം അങ്ങ് അറിയുന്നുവല്ലോ.**

പാപത്തിലേക്ക് ചാഞ്ഞിരിക്കുന്നവരും പ്രലോഭനങ്ങൾക്കും
ദുരാശകൾക്കും അടിമപ്പെട്ടവരുമായ മനുഷ്യരെന്ന നിലയിൽ
തിരുമുമ്പാകെ പാപം ചെയ്ത്
അകന്നുപോയവരോട് പൊറുക്കുകയും
ക്ഷമിക്കുകയും ചെയ്യണമേ.

അങ്ങയെ പ്രസാദിപ്പിച്ച എല്ലാവരുടെയും
പ്രാർത്ഥനയാലും അപേക്ഷയാലും
അങ്ങ് ഞങ്ങളിലേക്ക് തിരിയണമേ.
ഞങ്ങളുടെയും അങ്ങയുടെ വിശുദ്ധ മദ്ബഹായുടെ മുമ്പാകെ
നില്ക്കുന്ന എല്ലാ ദാസന്മാരുടെയും ദാസികളുടെയുംമേൽ
കരുണയായിരിക്കണമേ.
സ്വർഗീയപ്രകാശത്തിൽ അങ്ങയുടെ വിശുദ്ധർ പ്രാപിച്ച
ഓഹരിക്കും അവകാശത്തിനും
പങ്കുകാരാകുവാൻ ഞങ്ങളെ എല്ലാവരെയും യോഗ്യരാക്കണമേ.
ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ ഈ പ്രവാസകാലത്ത്
നിഷ്കളങ്കമായ സ്നേഹത്തിലും നിർമലമായ വിചാരങ്ങളിലും
തിരുസന്നിധിയിൽ ജീവിക്കുവാൻ ഞങ്ങൾക്കു കൃപനല്കണമേ.

അങ്ങിലുള്ള സത്യവിശ്വാസത്തിന്റെ
യഥാർഥജ്ഞാനം ഞങ്ങൾ സമ്പാദിക്കുകയും
അങ്ങയുടെ ഭയഭക്തിജനകവും പരിശുദ്ധവും
ദൈവികവുമായ രഹസ്യങ്ങളിൽ
പങ്കുകാരാകുകയും ചെയ്തുകൊണ്ട്
അങ്ങയുടെ മഹത്ത്വത്തിന്റെ ഭീതിജനകമായ
സിംഹാസനത്തിനുമുമ്പിൽ നില്ക്കുമ്പോൾ
ഞങ്ങൾ ലജ്ജിക്കാനും ശിക്ഷയ്ക്ക്
വിധിക്കപ്പെടാനും ഇടയാക്കരുതേ.

ഭയഭക്തിജനകവും പരിശുദ്ധവും ജീവദായകവും
ദൈവികവുമായ അങ്ങയുടെ രഹസ്യങ്ങളുടെ ശുശ്രൂഷയ്ക്ക്
ഈ ലോകത്തിൽ ഞങ്ങളെ യോഗ്യരാക്കിയതുപോലെ
വരുവാനിരിക്കുന്ന ലോകത്തിൽ
കടന്നുപോകാത്തതും അഴിയാത്തതുമായ
സകല സൗഭാഗ്യങ്ങളിലും പ്രസന്നവദനരായി പങ്കുകാരാകാൻ
ഞങ്ങളെ യോഗ്യരാക്കണമേ.

**ഇവിടെ ഞങ്ങൾ കണ്ണാടിയിലെന്നപോലെ**
**അവ്യക്തമായി അനുഭവിക്കുന്നവയ്ക്ക്**
**അങ്ങ് അന്ത്യം വരുത്തുമ്പോൾ**
**അവിടെ തെളിവായി സ്വർഗത്തിലുള്ള**
**അതിപരിശുദ്ധസ്ഥലം പ്രാപിക്കുവാൻ**
**ഞങ്ങളെ അനുഗ്രഹിക്കണമേ.**

**ആകയാൽ, ഞങ്ങളുടെ കർത്താവേ,**
**എളിയവരും നിസ്സാരരും ബലഹീനരുമായ ഞങ്ങൾ**
(*കാർമ്മികൻ ബലിപീഠത്തിൽ റൂശ്മാ ചെയ്യുന്നു.*)
**അങ്ങിൽനിന്ന് അകന്നവരായിരുന്നു.**
**അങ്ങയുടെ കാരുണ്യാതിരേകത്താൽ**
**തിരുമുമ്പിൽ നില്ക്കുന്നതിനും**
**ഭീതിജനകവും മഹത്ത്വപൂർണവുമായ**
**ഈ ശുശ്രൂഷ പരികർമം ചെയ്യുന്നതിനും**
**അങ്ങ് ഞങ്ങളെ യോഗ്യരാക്കി.**
**സകല സൃഷ്ടികളെയും നവീകരിക്കുന്ന**
**ആരാധ്യമായ അങ്ങയുടെ ദൈവത്വത്തോട്**
**ഞങ്ങൾ ഒരുമിച്ച് അപേക്ഷിക്കുന്നു.**

**ശുശ്രൂ:** **നിങ്ങൾ മൗനമായി ഭയഭക്തിയോടുകൂടെ പ്രാർത്ഥിക്കുവിൻ.**
**സമാധാനം നമ്മോടുകൂടെ.**

*(അല്ലെങ്കിൽ)*

**ഈ സമയം എത്രയോ ഭയഭക്തിജനകവും ആശ്ചര്യജനകവുമാകുന്നു. ഇതാ പുരോഹിതൻ റൂഹായെ വിളിക്കുകയും റൂഹാ ഉന്നതത്തിൽ നിന്നിറങ്ങി തന്റെ ഇഷ്ടം നിറവേറ്റുകയും ചെയ്യുന്നു. നമ്മുടെ രക്ഷകനായ മിശിഹായുടെ ശരീരവും രക്തവുമാകുന്ന ഈ സ്വർഗീയ കുർബാന അതു സ്വീകരിക്കുന്നവരുടെ കടങ്ങളുടെ പൊറുതിക്കും പാപങ്ങളുടെ മോചനത്തിനുമായി വിശുദ്ധീകരിക്കപ്പെടുന്നു. നിങ്ങൾ ശാന്തരായി, ഭയഭക്തിയോടെനിന്ന് പ്രാർത്ഥിക്കുവിൻ. സമാധാനം നമ്മോടുകൂടെ.**

*(കാർമ്മികൻ കൈകൾ ഉയർത്തിക്കൊണ്ട് പ്രാർത്ഥിക്കുന്നു)*

**കാർമ്മി:** **എന്റെ കർത്താവേ, പരിശുദ്ധ റൂഹായുടെ കൃപ**
**എഴുന്നള്ളിവരുകയും അങ്ങയുടെ മുമ്പാകെ**
**ഞങ്ങളർപ്പിക്കുന്ന ഈ കുർബാനയിൽ**
**ആവസിക്കുകയും കുടികൊള്ളുകയും**
**ഈ അപ്പത്തെയും കാസയെയും**
**വാഴ്ത്തി വിശുദ്ധീകരിച്ച്**
**ഞങ്ങളുടെ കർത്താവീശോമിശിഹായുടെ**
**ശരീരവും രക്തവുമാക്കി പൂർത്തീകരിക്കുകയും ചെയ്യണമേ.**

**ആരാധ്യവും പരിശുദ്ധവുമായ ഈ രഹസ്യങ്ങൾ**
**അവ സ്വീകരിക്കുന്നവർക്കെല്ലാം**
**ശരീരത്തിന്റെയും ആത്മാവിന്റെയും**
**ശുദ്ധീകരണത്തിനും ബുദ്ധിയുടെ പ്രകാശത്തിനും**
**മരിച്ചവരിൽനിന്നുള്ള ഉയിർപ്പിനും നിത്യജീവനും**
**തിരുസന്നിധിയിലുള്ള സംപ്രീതിക്കും**
**ഞങ്ങളുടെ കർത്താവീശോമിശിഹാവഴി**
**അങ്ങ് ഞങ്ങൾക്കു വാഗ്ദാനം ചെയ്തിരിക്കുന്ന**
**രക്ഷയ്ക്കും കാരണമാകട്ടെ. ഏകപ്രത്യാശയിൽ**
**ഞങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നപ്രകാരം**
**ഏകശരീരവും ഏകആത്മാവുമായിത്തീരുവാൻതക്കവിധം**
**സ്നേഹത്തിന്റെയും സമാധാനത്തിന്റെയും ബന്ധത്താൽ**
**ഞങ്ങളെ അന്യോന്യം യോജിപ്പിക്കണമേ.**

(*കാർമ്മികൻ തുടരുന്നു*) **തന്റെ ശരീരത്തിന്റെയും**
**ആത്മാവിന്റെയും ശിക്ഷാവിധിക്കായി**
**ആരും ഇതു ഭക്ഷിക്കാനും പാനം ചെയ്യാനും**
**ഇടയാകാതിരിക്കട്ടെ.**

**പാപംമൂലം അയോഗ്യരായിരിക്കെ**
**ഈ അപ്പത്തിൽനിന്നു ഭക്ഷിക്കുന്നതും**
**ഈ കാസയിൽനിന്ന് പാനം ചെയ്യുന്നതും**
**രോഗത്തിനും ബലഹീനതയ്ക്കും**
**കാരണമാകാതിരിക്കട്ടെ. പ്രത്യുത, അങ്ങേക്കു**
**പ്രസാദകരമായ സകലത്തിലും**
**ഞങ്ങളെ ശക്തിപ്പെടുത്തുകയും ഉറപ്പിക്കുകയും ചെയ്യണമേ.**

**അങ്ങനെ നിർമലമനഃസാക്ഷിയോടുകൂടി**
**അങ്ങയുടെ അഭിഷിക്തന്റെ ശരീരത്തോടും രക്തത്തോടും**
**ഐക്യപ്പെടാൻ ഞങ്ങൾ യോഗ്യരായിത്തീരട്ടെ.**

*(ബലിപീഠം ചുംബിക്കുന്നു)*

**അങ്ങയുടെ മഹോന്നതവും ഭയഭക്തിജനകവുമായ**
**സിംഹാസനത്തിന്റെ മുമ്പാകെ**
**ന്യായവിധിക്കായി ഞങ്ങൾ നില്ക്കുമ്പോൾ**
**തിരുസന്നിധിയിൽ കരുണയും ദയയും**
**ഞങ്ങൾ കണ്ടെത്തട്ടെ.**
**ആദിമുതൽ അങ്ങയെ പ്രസാദിപ്പിച്ച എല്ലാവരോടുംകൂടെ**
**അങ്ങയുടെ ഏകജാതന്റെ കൃപയിലും കരുണയിലും**
**ഞങ്ങൾ ആനന്ദിക്കാൻ ഇടയാകട്ടെ.**

**കർത്താവേ, അങ്ങേക്കും അങ്ങയുടെ ഏകജാതനും**
**ജീവിക്കുന്നവനും ജീവിപ്പിക്കുന്നവനുമായ**
**പരിശുദ്ധാത്മാവിനും മഹത്ത്വവും ബഹുമാനവും ആധിപത്യവും**
**പുകഴ്ചയും ഉണ്ടായിരിക്കട്ടെ. ഇപ്പോഴും എപ്പോഴും ✠ എന്നേക്കും**
*(ദിവ്യരഹസ്യങ്ങളുടെമേൽ റൂശ്മ ചെയ്യുന്നു.)*

**സമൂ:** **ആമ്മേൻ.**

*ശേഷം കുർബാനയുടെ പൊതുക്രമത്തിലേതുപോലെ*

**(സ്വർഗവാസികളുടെ സമാധാനവും...)**